# അഭിപ്രായങ്ങൾ.

............I have now received two numbers of your
l Entertainments. Both of them are good. Yours is a new
re in school journalism in Malayalam and is bound to have
erable educative interest and influence. I trust the vari-
chers' associations will soon arrange to have some items
rom your publication and exhibited by the pupils, at the
nnual meetings. Your verses in the books are of such
ty, expressiveness and musical adaptability, that they
fail to appeal to children and their teachers. I wish you
ess in your enterprise.

(Sd.) K. Paramu Pillai.

rivandrum,
h March 1916.

---

Your little book I perused with great avidity. Your
s exquisite and I have a partiality for it......................

.....................................................................

conception of the lines in which boys should move is
nt and really worthy of an excellent teacher

(Sd.) M. Rama Varma Thampan.

engannoor,
h Feb. 1916.

---

.........I went through both the numbers. They will
very interesting to pupils of classes III and IV, provided
hers understand properly how to make use of them.
entertainments are entirely unknown in Elementary
and especially in the Lower Grade ones. It is satis-
to note that the teachers who undergo training now-a-
given some taste of these kinds of things. Hope your
l find a way in all the Schools...........

(Sd.) K. Janardhanan Pillai.

arakara,
9—91,

അവിടെനിന്നു സദയം അയച്ചുതന്ന "വിദ്യാലയവ
ങ്ങൾ" എന്ന ബാലമാസികയുടെ ഒന്നും രണ്ടും ലക്കങ്ങൾകി
വയിൽ അടങ്ങീട്ടുള്ള ലേഖനങ്ങൾ—പദ്യവും ഗദ്യവും—എ
ന്നപോലെ നന്നായിക്കാണുന്നതിൽ നിങ്ങളെ പ്രത്യേകിച്ച്
നന്ദിക്കേണ്ടിയിരിക്കുന്നു. ഒരു അതിവാസനക്കാരനായ ക
നിലയിൽമാത്രമല്ല, ഒരു ഉത്തമനായ അദ്ധ്യാപകൻെറ നില
നിങ്ങൾ ശോഭിക്കുന്നുണ്ടെന്ന് ഈ മാസികയിൽനിന്നു ഞാൻ
മിക്കുന്നു.

(ഒപ്പ്) ഉള്ളൂർ, എസ്സ്. പരമേശ്വരയ്യർ.

തിരുവനന്തപുരം.
൨൯-൩-൮൭.

---

ആംഗലസാമ്രാജ്യം എന്ന ഈ പ്രഹസനം വിദ്യാർത്ഥികൾ
ഉചിതമായ ഒരു വിനോദമാണെന്നുള്ളതിനെക്കുറിച്ചു രണ്ടുപക
ല്ല. കഥാവസ്തു സംബന്ധിച്ചും, അദ്ധ്യാപനരീതികളെ സംബന്
ച്ചും വേണ്ട പരിചയം സമ്പാദിച്ചിട്ടുള്ള ആളും, ഒരു നല്ല സാ
ത്യകാരനും ആയ മിസ്റ്റർ കൃഷ്ണവാര്യരുടെ ഏതദ്വിധപരിശ്രമം,
ജയത്തിൽ പരിണമിച്ചതു് ഒരു വിസ്മയവുമല്ല.

മനസ്സിലേക്ക് ആശയങ്ങൾ നീങ്ങുന്നതിനുള്ള അഞ്ചുമാർ
ങ്ങളിൽ നേത്രം സർവ്വപ്രധാനമാണെന്നാണു പാശ്ചാത്യന്മാരുടെ മ
തം. കണ്ടും, കേട്ടും, രുചിച്ചും, മണത്തും, സ്പർശിച്ചും നാം അറി
ഞ്ഞിട്ടുള്ള ഒരു പദാർത്ഥത്തെ സംബന്ധിച്ചു, നമ്മുടെ മനസ്സിൽ
തെളിഞ്ഞും, ദീർഘകാലത്തേക്കും നിൽക്കുന്നതു നേത്രമാർഗ്ഗമായ്
ലഭിച്ചിട്ടുള്ള സ്മരണകളാണ്. ഈ ന്യായംകൊണ്ടാണ്, ബ്ലാ
ബോർഡ്, അച്ചടിപ്പടങ്ങൾ, കളിമൺമാതൃകകൾ മുതലായി
ശയങ്ങളെ നയനമാർഗ്ഗമായി മനസ്സിലേക്കു നയിക്കുന്ന സാമഗ്
കൾ പാഠശാലകളിൽ പ്രാധാന്യംനൽകിയിരിക്കുന്നതു്. എന്നാ
യനമാർഗ്ഗത്തെ ആശ്രയിക്കുന്ന പല ഉപായങ്ങളിൽവെച്ചു പ്ര
ന്യമുള്ളതു നാടകരൂപത്തിൽ വിഷയത്തെ രംഗപ്രവേശം
ന്നതാണെന്നുള്ളതു സർവ്വസമ്മതമായിട്ടുള്ളതാണ്. നേത്രങ്ങ
ലഭിക്കുന്ന വ്യായാമം കൂടാതെതന്നെ പല അംശങ്ങൾ മന
കങ്ങളായി നാടകം സംബന്ധിച്ചു പറയാനുണ്ട്. അതുസം
ച്ചു വിവരണം ഇവിടെ അസംഗതമാകയാൽ ഉപേക്ഷിക്കു
ക്തിപരങ്ങളായ ആശയങ്ങൾ അടങ്ങിയതും, നടന്മാർക്ക് അ
സുഗ്രഹമാകത്തക്കവണ്ണം എഴുതപ്പെട്ടതും ആയ ഒരു ന
ൻെറ അഭിനയം വിദ്യാർത്ഥികളുടെ ഹൃദയത്തിൽ വിഷയ
പ്പിക്കുവാൻ വളരെ ഉപയോഗപ്പെടുന്നതാണെന്നുള്ളതു, നാടക

# വിദ്യാലയവിനോദങ്ങൾ.

## നാലാം ഭാഗം.

---

൧

### മഹാരാജമംഗളം.

—:o:—

മൂവാററുപുഴ ശ്രീമാൻ കെ. ആർ. കൃഷ്ണവാര്യർ.

(വഞ്ചിപ്പാട്ട്)

വഞ്ചിനാടേ! മഹാഭാഗ്യപയോധിയിൽ
സഞ്ചിതാനന്ദം ഭവതികളിക്കയോ?
അഞ്ചിതകോമളമാകുംതിരുമെയ്യിൽ
അഞ്ചാതെ പീയൂഷവർഷംതുടങ്ങീയോ.
നിൻപതിസമ്പ്രതിരാജ്യഭാരത്തിനാൽ
ഉമ്പർകോനെപ്പിമ്പിലാക്കുന്നതില്ലയോ!
വെൺപുകൾ ചന്ദ്രപ്രകാശങ്ങളേല്ക്കയാൽ
അൻപുററുകല്പകം പൂക്കൾവർഷിക്കയോ!
നിൻതലസ്ഥാനത്തുറങ്ങിക്കിടക്കുന്ന—
ചെന്താമരേക്ഷണൻ കൺമിഴിച്ചീടവേ
കാന്തയാകുംലക്ഷ്മി മന്ദസ്മിതാദരം
കാന്തമാംനൃപ്പാദനൃത്തമാടുന്നുവോ!
ഭൂവിൽകൃതയുഗം വന്നുപിറക്കയോ!
മാവേലിവീണ്ടുമെഴുന്നള്ളിവാഴ്കയോ!
നാടശേഷംഹന്ത! സന്തോഷസിന്ധുവിൽ
ചാടിനീന്തിടുന്നതെന്തോരത്യത്ഭുതം!
നമ്മുടെതമ്പുരാൻ ശ്രീമൂലതാരജൻ
നന്മകൾക്കുള്ളമണിമന്ദിരം
ചിന്മയൻപത്മനാഭൻെറപ്രസാദത്താൽ
കല്മഷംവിട്ടുജയിക്കട്ടെ മേൽക്കുമേൽ.

---

## ൨. ശ്രീമാൻ, പി. എസ്സ്. അച്യുതൻപിള്ള.

(ബോട്ടുപാട്ട്.)

തന്താനന്തനം തന്താനന്തനം
താനന്നനാനന്നന്താന്താനം

൧. പാലാഴിമാതിൻകടാക്ഷങ്ങളാകുന്ന
നീലാളികൾക്കു പൂന്തോട്ടമായി
കല്പതരുകല്പനാംശ്രീമൂലഭൂവരൻ
ശില്പതരശീലനായ്‌ലാലസിപ്പൂ — തന്താ

൨. പാകാരിസന്നിഭൻനമ്മുടെതമ്പുരാൻ
നാകാധികസ്ഥിതിനാട്ടിന്നേകി
പകലിരവുപടുതയൊടു പാരിടംപാലിച്ചു
പാകുന്നകീർത്തിവിതെന്നുമെന്നും— തന്താ

൩. ശ്രീപത്മനാഭ! നിൻദാസനായ്മേവുമീ
ശ്രീരാമവർമ്മക്ഷിതീശപരേന്ദ്രൻ
അത്തലിയലാതെകണ്ടാരോഗ്യശാലിയായ്
വർത്തിച്ചിടേണമാചന്ദ്രതാരം—തന്താ

---

൨

## പൂക്കാരി.

(കഥനം)

ഒരു പെൺകുട്ടിക്ക്.

൧

പൂലേഖപൂണ്ടപുതുവസ്ത്രമുടുത്തു, പൂപ്പ-
ട്ടാലേറവുക്കയുമണിഞ്ഞു, കരാംബുജത്തിൽ
പൂലേസെടുത്തു, പുരിവാർകുഴൽ പുഷ്പമാല്യ-
ത്താലേപിണച്ചൊരിവൾ പൂക്കൾ കൊടുത്തിടുന്നോൾ

൨

പൂക്കുട്ടയെൻെറ മുടിയിൽ, പുതുതായവള്ളി
പൂക്കുന്നപോലെ, വിലസുന്നതുകണ്ടുകൊൾവിൻ!
പൂക്കുന്നുവേണമിനിയെങ്കിലുമെൻെറവാടി-
പൂക്കുന്നമിച്ചലർപറിച്ചുതരാമസംഖ്യം.

൯

ഹാ! വേഗമിങ്ങുവരുവിൻ! തെരുവിൽകിടന്നു-
പോവേണ്ടപൂക്കളിതവന്നുചിലയ്ക്കുവാങ്ങിൻ!
ശ്രീവേഷധാടിയിലഭിപ്സിതമാന്നവണ്ടാർ-
പൂവേണിമാരിവിടൊരുത്തരുമില്ലയെന്നോ?

൪

ഖ്യാതിക്കൊരന്തമണയാത്തവിശിഷ്ടമായ
ജാതിപ്രസൂനഗണനിമ്മിതനമ്മമാല്യം
നീതിയ്ക്കുഞാനൊരു വിലയ്ക്കുകൊടുത്തിടാം, നേർ-
പാതിയ്ക്കുവെച്ചതുമുറിക്കകമൌഢ്യമോർത്താൽ.

൫

നീലത്തഴക്കുഴലിമാരതിമഞ്ജുരാത്രി-
കാലത്തുകാമുകജനാഗമവേളയിങ്കൽ
ആലംബമായ്കരുതിടുന്നൊരുനല്ലമുല്ല-
മാലയ്ക്കുഞാൻ വിലകുറച്ചിതുവന്നുവാങ്ങിൻ!

൬

ചേലുള്ളചെമ്പകസുമങ്ങളിണക്കിവച്ച-
കോലുന്നഭംഗികലരുന്നൊരുമാലകാണ്മിൻ!
വാലുള്ളവാനരവധൂടികളല്ല-വണ്ടു-
പോലുള്ളവാർകുഴലിമാരിതു;വന്നുവാങ്ങിൻ!

൭

നേരററതാമരസപുഷ്പഗണങ്ങളാൽ, തു-
നാരങ്ങഞാൻനടുവിൽവച്ചുരചിച്ച മാല്യം
ആരത്രവാങ്ങുവതിനിന്നു? നതാംഗിമാരിൽ
സാരജ്ഞരാമവർസമീപമണഞ്ഞുനോക്കിൻ!

൮

ഹാ! വാങ്ങുവിൻ! വിലകുറച്ചുതരാം, വിശുദ്ധ-
മവാച്ഛനയ്ക്കു തുളസീദളമാല്യമിപ്പോൾ;
ദാവാനലപ്രതിമദുഃഖമശേഷമററു-
പോവാനിതൊന്നുമതിയെന്നുമനസ്സിലാക്കിൻ.

൯

പോകുന്നുഞാൻ! രവിമറഞ്ഞു; വിഹംഗവൃന്ദം-
കൂകുന്നുകൂട്ടിലണവാൻ ധൃതികൂട്ടിയിപ്പോൾ!
ആകുന്നപോലെകൃഷിചെയ്തുപറിച്ചപൂക്ക-
ളേകുന്നതിന്നവരാംതയാർ വരുവിൻ ക്ഷണത്തിൽ.

---

൩.

## ഫോട്ടോഗ്രാഫർ.

---

(പ്രായംചെന്ന ഒരു കുട്ടി ധാരയുടെ വേഷത്തിൽ തന്റെ ക്യാമറായും മററു സാമാനങ്ങളും ഒരു ഭൃത്യനെകൊണ്ടു ചുമപ്പിച്ചുംകൊണ്ടു പ്രവേശിക്കുന്നു).

ഫോട്ടോഗ്രാഫർ:—അല്ലയോ! മാന്യമഹാജനങ്ങളെ! ഞാൻ ജഗൽപ്രസിദ്ധനായ ഒരു ഫോട്ടോഗ്രാഫർ ആണു്. എന്റെ ഫോട്ടോയിയ്ക്കുശരി ഫോട്ടോ ഇല്ലെന്നു സർവ്വസമ്മതമത്രേ. കാശ്മീര മഹാരാജവു്, ക്രൂച്ച്ബീഹാർ മഹാരാജാവു്, മഹാരാജചന്ദ്രവക്കർ, മുക്കർജി തുടങ്ങിയുള്ള അനേകം മഹാരാജാക്കന്മാരുടേയും പ്രഭുക്കന്മാരുടെയും സർട്ടിഫിക്കററുകളും ബഹുമതിമുദ്രകളും എനിക്കു ലഭിച്ചിട്ടുണ്ടു്. (പോക്കററിൽനിന്നും കുറെ സർട്ടഫിക്കററുകളും ഫോട്ടോകളും എടുത്തിട്ടു്) അവയിൽ ചിലതാണിവ (എന്നു പറഞ്ഞു കാണിക്കുന്നു) ഞാൻ എടുത്തിട്ടുള്ള പടങ്ങൾകാണ്മിൻ! ഈ രാജ്യത്തു് ഇന്നലെയാണു വന്നുചേന്നതു്. ഒരാഴ്ചയിൽ കൂടുതൽ ഇവിടെ താമസമില്ല. എന്റെ ചാർജ്ജ തീരെ ലഘുവാണു്.

ഒരു കുട്ടി (നാടൻവേഷത്തിൽ അടുത്തുചെന്നു് ഒരു പടം നോക്കിച്ചിരിച്ചുംകൊണ്ടു്) നിങ്ങളുടെ ചാർജ്ജെന്താണു്?

ഫോ:—കാർഡ് സൈസിസ് ഫസ്റ്റ്കോപ്പിക്കു് രണ്ടരരൂപാ; കൂടുതൽ കോപ്പി ഓരോന്നിനു കാൽരൂപാവീതം.

കുട്ടി:—എന്നാൽ എനിക്കു ഫസ്റ്റ്കോപ്പി വേണ്ടാ; കൂടുതൽ കോപ്പികളിൽ 4 എണ്ണം മതി.

ഫോ:—ഹ! ഹ! ഹ! നല്ല വിദ്വാൻ! ഫസ്റ്റ്കോപ്പി എടുക്കാതെ കൂടുതൽ പ്രതി എങ്ങിനെ കിട്ടും. കൂടുതൽ പ്രതി ആവശ്യമുണ്ടെങ്കിൽ ഓരോന്നിനും കാൽ രൂപാവീതംവേണമെന്നാണു പറഞ്ഞതു്. ഏതായാലും രണ്ടര രൂപയില്ലാതെ സാധിക്കയില്ല.

കുട്ടി:—ആഹാ! ആട്ടെ! ആരുടേയും പടം എടുക്കാമോ?

ഫോ:—ഓഹോ! പിന്നെന്താ!

കുട്ടി: എന്നാൽ എന്റെ മരിച്ചുപോയ ഗോപാലന്റെ പടം ആദ്യം എടുക്കു; കാണട്ടെ.

ഫോ:—കൊള്ളാം! മുമ്പു മരിച്ചുപോയ ആളിൻെറ പടം ഇപ്പോൾ എടുക്കാൻ കഴിയുമോ? തരക്കേടില്ല.

കുട്ടി:—അങ്ങിനെയാണോ? എന്നാൽ എൻെറ കുട്ടൻ മദ്രാസിൽ പഠിക്കുന്നുണ്ട്. അവൻെറ പടം ഈ യന്ത്രത്തിലുണ്ടോ? എടുക്കു; കാണട്ടെ.

ഫോ:—(പൊട്ടിച്ചിരിച്ചുംകൊണ്ട്) പടം ഒന്നും ഈ യന്ത്രത്തിലിരിപ്പില്ല. ഈ യന്ത്രം ശരിയാക്കി വച്ച് അതിനഭിമുഖമായിരിക്കുന്ന, ആളിൻെറയോ, ആളുകളുടെയോ, സാധനങ്ങളുടെയോ പടം മാത്രമേ എടുക്കാൻ സാധിക്കയുള്ളു.

കുട്ടി—എന്നാലാകട്ടെ! എൻെറ പടം ഇപ്പോൾ എടുക്കാമോ?

ഫോ:—അതു ശരി, ഇപ്പോൾതന്നെ എടുക്കാം.

കുട്ടി:—ഈ പടം ആരുടേതാണ്?

ഫോ:—കാശ്മീർ മഹാരാജാവിൻെറയാണ്.

കുട്ടി:—ഇതോ?

ഫോ:—ഗോവിന്ദനാഥഭോസിൻെറ പടമാണിതു്.

കുട്ടി:—ഇവരെ ആരെയും ഞാൻ അറികയില്ലല്ലോ. അവർ ഇങ്ങനെതന്നെയാണെന്നു വിശ്വസിക്കുന്നതെങ്ങിനെ?

ഫോ:—നിങ്ങളുടെ പടം കണ്ടു ശരിയാണെങ്കിൽ പണം തന്നാൽ മതി.

കുട്ടി:—ഓഹോ! ഇപ്പോൾ എൻെറ പടം എടുത്തു് ഇവരെ എല്ലാം കാണിച്ച് ഇവർ സമ്മതിക്കയാണെങ്കിൽ, പണം തരുന്നതിനു വിരോധമില്ല.

ഫോ:—ഇപ്പോൾ പടം എടുത്തു കഴിഞ്ഞാലുടനെ തരുന്നതിനു സാധിക്കയില്ല. രണ്ടുമൂന്നു ദിവസം കഴിഞ്ഞു ഞാൻ താമസിക്കുന്ന കല്പാലത്തിനടുത്തുള്ള ബംഗ്ലാവിൽപണവും കൊണ്ടു വന്നാൽ പടം തരാം.

കുട്ടി:—അതെന്താ! അതെന്നെ കളിപ്പിക്കാനാണ്.

ഫോ:—കളിപ്പിക്കാനല്ല മനുഷ്യ! നിങ്ങൾക്കു തൃപ്തിയില്ലെങ്കിൽ പടം എടുക്കേണ്ടാ; സലാം പറഞ്ഞിരിക്കുന്നു.

കുട്ടി:—ദേഷ്യപ്പെടാതിരിക്കു; എന്താണു പിന്നെ ഉടനേതന്നെ പടം തന്നാൽ?

ഫോ:—ഞാൻ പറയാം; കേട്ടോളു. (മുക്കാലിമേൽ ക്യാമറാ ശരിപ്പെടുത്തി വയ്ക്കുന്നു) ഈ മുക്കാലിമേൽ വച്ചിരിക്കുന്ന 'ക്യാമറാ' എന്ന യന്ത്രത്തിൻെറ മുൻഭാഗത്തു് ഒരു ഭൂതക്കണ്ണാടി വച്ചിരിക്കുന്നു. ആളിൻെറ ഛായ ഭൂതക്കണ്ണാടിയിൽ വീണിട്ടു് അതിൻെറ പ്രതിഛായ ക്യാമറായുടെ പുറകിൽവച്ചുകൊടുക്കുന്ന പ്ലേറ്റിൽ പതിക്കുന്നു. ഈ കണ്ണാടിപ്പലക എടുത്തു കഴുകുമ്പോൾ ആളിൻെറ ശരിയായ സ്വരൂപം അതിൽ വ്യക്തമായി കാണാം. പ്ലേറ്റിൽ കടലാസു പതിച്ചു വെയിലത്തുവച്ചു കുറെ ഉണങ്ങുമ്പോൾ, രൂപം കടലാസ്സിൽ തെളിഞ്ഞു കാണപ്പെടും. ഈ കടലാസു കഴുകി ശരിപ്പെടുത്തുന്നതാണു ഫോട്ടോ. ഇങ്ങനെ കഴുകിയുണങ്ങി ശരിപ്പെട്ടു കിട്ടണമെങ്കിൽ രണ്ടു ദിവസം വേണ്ടി വരും.

കുട്ടി: (ധൃതിയോടുകൂടെ) എന്നാൽ എൻെറ പടം ഇപ്പോൾ തന്നെ എടുക്കണം.

(ഒരു കസേരയിൽ കയറി ഇരിക്കുന്നു)

ഫോ:—ധൃതിപ്പെടാതിരിക്കു; നിങ്ങളുടെ പടം എടുക്കുന്ന കാര്യം കുറെ അസാദ്ധ്യം തന്നെ.

കുട്ടി:—അങ്ങിനെ സാറിനു തന്നെ സംശയമുണ്ടെങ്കിൽ എടുക്കേണ്ടാ.

ഫോ:—ശരിയാകുമോ എന്നുള്ള സംശയമല്ല. ഇതു ധൃതിയുള്ള മനുഷ്യൻ ഫോട്ടോ എടുക്കാനിരിക്കുമ്പോൾ ചിരിക്കുകയോ ഗോഷ്ഠി കാണിക്കുകയോ ചെയ്യും. പടത്തിലും ആ ഗോഷ്ഠിഭാഗങ്ങളൊക്കെ കാണും.

കുട്ടി:—അത്രേയുള്ളോ? ഞാൻ ഗൌരവം പിടിച്ചുതന്നെ ഇരുന്നുകൊള്ളാം.

ഫോ:—(ക്യാമറാ വീണ്ടും ശരിപ്പെടുത്തിവച്ചിട്ടു്) അയാളെ ഒരു കസേരയിൽ പിടിച്ചിരുത്തുന്നു. ചിരിക്കരുതു്; അങ്ങോട്ടുമിങ്ങോട്ടും നോക്കരുതു്; ശരിയായി ഇരുന്നുകൊള്ളണം.

കുട്ടി:— എന്നാൽ ഞാൻ മിണ്ടാതെ ഇരുന്നുകൊള്ളാം. കണ്ണു തുറന്നിരുന്നാൽ പക്ഷേ ചിരിച്ചേക്കും.

ഫോ:—രസികൻ തന്നെ. കണ്ണടച്ചിരുന്നാൽ ഫോട്ടോവിലും അങ്ങിനെതന്നെ കാണാം. നന്നായിരിക്കണമെങ്കിൽ നേരേ ഇരുന്നുകൊള്ളണം.

കുട്ടി:—ശരി! ശരി! എന്നാൽ ഞാൻ എത്രതന്നെ ഭംഗിയായിരുന്നാലും ശരിയാകയില്ല. എന്റെ പുറത്തെ മുഴ ഞാൻ ... യും കാണിക്കാതെ ഇരിക്കുകയാണ്. പടം കാണുമ്പോൾ എല്ലാവരും മുഴകണ്ടാക്ഷേപിക്കും.

ഫോ:—(പൊട്ടിച്ചിരിച്ചുംകൊണ്ട്) ഈ ദിക്കുകാർ ഇത്ര മലമൂഢന്മാരോ! എടോ പുറകുവശം പടത്തിൽ കാണുകയില്ലെന്നറിഞ്ഞുകൂടെ? (ക്യാമറാ വീണ്ടും ശരിപ്പെടുത്തുന്നു) കുട്ടി അനങ്ങാതെ ഉരൽ വിഴുങ്ങിയപോലെ ഇരിക്കുന്നു. ഫോട്ടോഗ്രാഫർ ഇടയ്ക്കിടെ ചെന്നു തട്ടി അയാളെ ശരിയാക്കിയിരുത്തുന്നു. പടം എടുക്കുന്ന മുഹൂർത്തത്തിൽ 'മൂട്ട കടിക്കുന്നു' എന്നു പറഞ്ഞുംകൊണ്ടു കുട്ടി ഗോഷ്ടികൾ കാണിക്കുന്നു.)

ഫോട്ടോഗ്രാഫർ ഓടിവന്ന് ഇത്തരക്കാരുടെ പടം എടുക്കാൻ പ്രയാസംതന്നെ എന്നു പറഞ്ഞു ശകാരിക്കുന്നു. രണ്ടുപേരും തമ്മിൽ കുറെ വഴക്കു പറഞ്ഞു പിരിയുന്നു.

---

## ൪

## വാഹനങ്ങൾ.

---

൧൦ കുട്ടികൾക്ക്.

(വാഹനങ്ങളുടെ ചിത്രങ്ങൾ ഉടുപ്പിന്മേൽ കുത്തി പിടിപ്പിച്ചുകൊള്ളണം.)

൧. ആവിവണ്ടി— ഊക്കാളുന്നുടലോടു മുൽക്കടരവം
കൈക്കൊണ്ടുരുണ്ടോഞ്ഞുതാ—
നാക്കാടും മലവും കടന്നു കുഴലൂതി—
ക്കൊണ്ടുകോട്ടംവിനാ
ചേക്കേറ്റീയാളുകളെ വഹിച്ചുവരവ—
ക്കേത്തോണ്ടിക്കിങ്കലേ—
ക്കാക്കാനോടീടു"മാവിവണ്ടി"യിഹഞാൻ
സഞ്ചാരസൌഖ്യപ്രദൻ

൨. മോട്ടാർ—കേട്ടാലുമിന്നതിപരിഷ്കൃതരാജ്യമാന്ന
ന്നാട്ടാരശേഷമിഹ നമ്മുടെ സൽഗ്ഗുണങ്ങൾ
പാട്ടാക്കിടുന്നുപരമാശുഗവേഗമേറ്റും
"മോട്ടാറ്"ഞാനധികമോഹനബാഹ്യരൂപൻ.

൩. ചവിട്ടുവണ്ടി—

കവിഞ്ഞൊരക്കൌശലശില്പിതീർത്തതാം
"ചവിട്ടുവണ്ടി"യ്ക്കൊത്തുവണ്ടിയേതുവാൻ
രവിപ്രധാനാശുഗതിക്കുതുല്യമായ്
ഭവിക്കുമെൻയാത്ര ചവിട്ടിയോട്ടിയാൽ.

൪. കുതിരവണ്ടി—

കതിരവന്റെ രഥത്തിനൊടൊപ്പമാം
"കുതിരവണ്ടി"വരുന്നതുകാണുവിൻ;
ഗതിസുഖാനുഭവം തരുവാനഹം
മതിയസംമതി ചൊല്ലുകയല്ലഞാൻ.

ഋക്ഷാവണ്ടി—അക്ഷാമംബഹുവാഹനങ്ങളിവിടെ
ക്കാണുന്നതിന്നുണ്ടുഞാൻ
"ഋക്ഷാവണ്ടി" ഋണപ്പെടേണ്ടവിലയേ
റാത്തെന്നെവാങ്ങീടുവാൻ
രക്ഷാഭംഗമൊരിക്കലും വരികയി
ല്ലെന്നിൽ കരേറീടുകിൽ
പ്രക്ഷാളിക്കയുമില്ലഞാൻ പൊടികളാ
ലാരേയുമെൻയാത്രയിൽ.

കാളവണ്ടി—

കണ്ടിട്ടോ നല്ലതാം കാളവണ്ടിയാമെന്നെയാളുകൾ
മണ്ടിടാതുപയോഗിച്ചുകൊണ്ടിരിക്കുന്നു മേല്ക്കുമേൽ.

ആവിക്കപ്പൽ—കാറുയന്നുമഴപെയ്തിടട്ടെ, കടുതായ
കാററിളകിടട്ടെ, ഭീ-
ഷയരുമാറധികഭീമമായലയടിച്ചി-
ടട്ടെ യലമാഴിയിൽ
പേറുമാവിയുടെശക്തികൊണ്ടതുകളാലൊ-
രക്കിടിപിണഞ്ഞിടാ
തുരുമുൽക്കടജവത്തൊടോട്ടമൊരു"കപ്പ-
ലാ"മിവനൊരല്പനോ?

വഞ്ചി—വഞ്ചിരാജ്യസലിലാശയങ്ങളിൽ
തഞ്ചിടും രസമൊടും ചരിക്കുവോർ
അഞ്ചിതപ്രീതി കലർന്നിടുന്നതാം
വഞ്ചിയെക്കിമപി വിസ്മരിക്കുമോ?

വിമാനം —കേട്ടിട്ടേയുള്ളു പൌരാണികവിപുലചരി
ത്രത്തിൽ, എന്നാൽമഹാന്മാർ,
കാട്ടിത്തന്നു പുനർജ്ജീവനമരുളി 'വിമാ-
നാ'ഖ്യനാമെന്നെയിപ്പോൾ
പാട്ടിൽപക്ഷങ്ങളേന്തും പലപറവകളെ
പ്പോലെ കാലാന്തരത്താൽ
നാട്ടിൽസഞ്ചാരമാക്കുംക്രമതരമിനിമേൽ
ചെയ്തിടാംചേതമെന്യേ.

രഥം—"രഥമിതുബഹുരമ്യം
പണ്ടിനിക്കായിരുന്നു
പ്രഥമപദവി നാനാ
വാഹനശ്രേണിയിങ്കൽ
അഥശകടമനേകം
പുത്തനായെത്തിടട്ടേ!
പ്രഥമമനിലനിൽക്കും
നൂനമാചന്ദ്രതാരം

എല്ലാവരുംകൂടി —
ഇതാമഹാലോകരശേഷമാദരാൽ
ഗതാഗതം ചെയ്യുതിനത്രഞങ്ങളിൽ
നിതാന്തമേറുന്നിതു ശാസ്ത്രവൃദ്ധിതൻ-
പ്രതാപമോതുന്നിതു ഞങ്ങൾപത്തുപേർ.

---

## ൭. ഭായിക്കുട്ടിയുടെ മോഹം.

രണ്ടു പെൺകുട്ടികൾക്കു്

(അമ്മയും മകളും)

അമ്മ: — ഭായിക്കുട്ടീ! ഇവിടെ വരൂ! കൊച്ചമ്മയുടെ വീട്ടിലെ വർത്തമാനങ്ങൾ കേൾക്കട്ടെ.

ഭായി: – അമ്മേ! എന്റെ ഇന്നത്തെ യാത്ര എത്ര വിശേഷമായിരുന്നു! ഞാൻ എന്തെല്ലാം രസംപിടിച്ച സാമാനങ്ങൾ കണ്ടു വെന്നു് അമ്മയ്ക്കറിയാമോ! നമുക്കും ഒരു കുതിരവണ്ടി വേണം

അമ്മ:—അതെന്താ!

മായി:—കൊച്ചമ്മയുടെ വീട്ടിലെ കുതിരവണ്ടിയിൽ ഞാനും കൊച്ചുകുട്ടനും തങ്കമ്മയും കടപ്പുറംവരെ സക്കീട്ടു ചെയ്തു. കുതിരവണ്ടിയിലെ യാത്ര ബഹു കേമമാണ്. അച്ഛനോടു ഞാൻ പറയട്ടെ ഒരു കുതിരവണ്ടി വാങ്ങിയ്ക്കാൻ.

അമ്മ:—എന്റെ കുഞ്ഞെ! നിനക്കവരെപ്പോലെ കുതിരവണ്ടിയിൽ സവാരി ചെയ്യാൻ സാധിക്കുമോ?

മായി:—അതെന്താ! ഞങ്ങളെല്ലാം ഒരു പ്രായക്കാർ. അതോ അവരു ധരിക്കുന്നതുപോലെയുള്ള വിശേഷപ്പെട്ട ഉടുപ്പുകളും ആഭരണങ്ങളും എനിയ്ക്കില്ലാഞ്ഞിട്ടോ? എനിയ്ക്ക് ഈ ഉടുപ്പുവേണ്ടാ. ഈ ചാക്കുപോലെ നിറമില്ലാത്ത ഉടുപ്പ്! ഹ! ആ തങ്കത്തിന്റെ പാവാട കാണണം. ഇന്നുതന്നെ എനിക്കാമാതിരി ഒന്നു തയ്പിച്ചുതരുവാൻ ഞാനച്ഛനോടു പറയും. കുതിരവണ്ടിയും ശീഘ്രമായിട്ടു വാങ്ങണം. അച്ഛനിങ്ങുവരട്ടെ! ഞാൻ പറയട്ടെ!

അമ്മ:—എന്റെ ഓമനേ! ധൃതിപ്പെടാതിരിക്കൂ സാധിക്കുന്ന കാര്യത്തെപ്പററി മാത്രമെ ആശിക്കാവൂ.

മായി:—(തിരിഞ്ഞു പാവ എടുത്തിട്ട്) ഛേ! എനിക്ക് ഈ പാവ വേണ്ടാ. തങ്കത്തിന്റെയും കൊച്ചുകുട്ടന്റെയുംകളിക്കോപ്പുകൾ അമ്മ കണ്ടില്ലല്ലോ! എന്തെല്ലാം മാതിരി! ഞെക്കുമ്പോൾ പട്ടിക്കുഞ്ഞുപോലെ കരയുക! ഡ്രിൽമാസ്റ്റർ ബാറിൽ കളിക്കുന്നതുപോലെ കളിക്കുക! എന്തെല്ലാമോ! എനിയ്ക്കൊന്നുമറിഞ്ഞുകൂടാ. കൊച്ചമ്മ അതൊക്കെ വാങ്ങി കൊടുക്കും. അമ്മ പോയാൽ അതൊന്നും കാണുകയില്ല. (എന്നു പറഞ്ഞു നിലവിളിക്കുന്നു)

അമ്മ:—നിനക്കധികം ഇഷ്ടം തോന്നിയതു് എന്തിലാണ്?

മായി:—ഇഷ്ടമോ എല്ലാററിലും ഇഷ്ടമുണ്ട്. കൂടുതൽ രസം തോന്നിയതു കുതിരവണ്ടിയിലെ സവാരിയാണ്. എളുപ്പം വണ്ടിയും കുതിരയും വാങ്ങാൻ അച്ഛനോടു അമ്മകൂടെ പറയണം.

അമ്മ:—(കുട്ടിയെ പുറത്തു തലോടിക്കൊണ്ട്) കുഞ്ഞേ! നിന്റെ അച്ഛൻ കൊച്ചമ്മയുടെ ഭർത്താവിനേപ്പോലെ ധനികനാണോ? അദ്ദേഹം ഒരു ജഡ്ജി, അച്ഛനോ ഒരു ഗുമസ്തൻ. അദ്ദേഹത്തിനു മാസം ൫൦൦ രൂപ ശമ്പളം. നിന്റെ അച്ഛനു ൩൦ മാത്രമേയുള്ളു.

ഭായി:—അതെന്താ, പിന്നെ അച്ഛനും ധനികനല്ലാത്തത്? അദ്ദേഹത്തിനെന്താ കുറവ്.

അമ്മ:—നിന്റെ അച്ഛനേക്കാൾ പാവപ്പെട്ടവർ എത്ര വളരെയുണ്ട്. അവരുടെ സ്ഥിതിയോ.

ഭായി:—അതുവ്വോ.

അമ്മ:—നമുക്കുള്ളടത്തോളം പണവും സ്ഥിതിയും ഇല്ലാത്തവർ നമ്മുടെ അടുക്കൽ തന്നെഇല്ലേ! പനക്കലേ കണ്ടൻ, ചുമട്ടുകാരനേ നീ കണ്ടിട്ടില്ലേ?

ഭായി:—കണ്ടനെ ഞാനറികില്ലെ! ഹാ! അയാളുടെ ഭാര്യയും കുട്ടികളുമൊക്കെ എത്ര വൃത്തികെട്ടവർ.

അമ്മ:—പാവങ്ങൾ! എന്തുചെയ്യും; ചിലപ്പോൾ പട്ടിണിയാണ്. അയാൾ സാധു; അവരെയെല്ലാം എത്ര പ്രയാസപ്പെട്ടാണു രക്ഷിച്ചുപോരുന്നത്.

ഭായി:—അമ്മേ! എന്നാൽ കൊച്ചമ്മയ്ക്കു ധാരാളം പണമുണ്ടല്ലോ. പാവപ്പെട്ടവരെ സഹായിയ്ക്കരുതോ? എനിയ്ക്കുള്ളതുപോലെ ഉടുപ്പും മറവും തങ്കമ്മയ്ക്കു മതിയെന്നു വെയ്ക്കണം. ശേഷം പണം ദാനം ചെയ്യരുതോ!

അമ്മ:—എന്റെ കുട്ടീ! കൊച്ചമ്മ സഹായിയ്ക്കുന്നില്ലെന്നു നീ എങ്ങനെ അറിഞ്ഞു? അവൾ ധാരാളം ഉള്ളതുകൊണ്ടു ദാനം ചെയ്തു കഴിഞ്ഞാലും ഈ വിധം പൊടിപൊടിയ്ക്കാം. അവർ പല പാവപ്പെട്ടവരേയും സഹായിയ്ക്കുന്നതുപോലെ നീയും സഹായിയ്ക്കേണ്ടതല്ലേ? കണ്ടന്റെ കുട്ടികൾ നിന്റെ വേഷവും തിററിയും എല്ലാം കാണുമ്പോൾ നിന്നെക്കുറിച്ചും ഇതുപോലെയല്ലേ വിചാരിയ്ക്കുന്നത്.

ഭായി:—നേരാണമ്മേ! എന്റെ ഉടുപ്പും പാവയും മറവും കാണുമ്പോൾ ആ കുട്ടികൾ കരകയും അവരുടെ അമ്മയോടു ശാഠ്യം പിടിയ്ക്കയും ചെയ്യാറുണ്ട്. ഞാൻ ഇനിയും അവൾ വേണ്ട സഹായം ചെയ്യും.

അമ്മ:—അവരവരുടെ സ്ഥിതിയും സ്വത്തുംഅനുസരിച്ചു കുട്ടികളെ വളർത്തുന്നതിൽ മാതാപിതാക്കന്മാർ വളരെ ശ്രദ്ധിയ്ക്കണം. ചെലവിടുന്നതും സഹായിക്കുന്നതും അവസ്ഥാനുസരണം ആയിരിക്കണം. നിന്റെ ആഗ്രഹങ്ങളെല്ലാം സാധിച്ചുതരുന്നതിലേക്കു ഞങ്ങൾ കഴിവിലപ്പുറം ചിലവിട്ടാൽ നിന്നെ ഞങ്ങൾ ദോഷപ്പെടുത്തുകയായിരിയ്ക്കും.

ഭായി:—അതെന്താണമ്മേ! എനിയ്ക്കെന്തു ദോഷം വരും?

അമ്മ:—ഒരു ദൃഷ്ടാന്തത്താൽ ഞാൻ നിന്നെ അതു മനസ്സിലാക്കാൻ ശ്രമിയ്ക്കാം. ഇന്നത്തെ കുതിരവണ്ടിയാത്ര നിനക്കോ, തങ്കത്തിനോ, ആൎക്കായിരുന്നു അധികം രസം. നിനക്കല്ലേ?

ഭായി:—അതേ. അവൾക്കു സാധാരണ സവാരിയുള്ളതുകൊണ്ടായിരിയ്ക്കാം. എനിയ്ക്കു കൂടുതൽ സന്തോഷമുണ്ടായതെന്നു ഞാൻ ഊഹിക്കുന്നു.

അമ്മ:—എന്നാൽ നിങ്ങളോട് "നീയും കുതിരവണ്ടിയിൽ സവാരി ചെയ്യാൻ സാധിക്കുന്നതല്ല. എവിടെ എങ്കിലും പോകുണമെങ്കിൽ നടന്നു പൊയ്ക്കൊള്ളണം" എന്നു നിർബന്ധമായി പറയുന്നപക്ഷം കൂടുതൽ പ്രയാസവും സങ്കടവും ആൎക്കായിരിയ്ക്കും. നിശ്ചയമായും തങ്കത്തിനുള്ള സങ്കടംപോലെ നിനക്കുണ്ടായിരിക്കയില്ല. നീ സാധാരണ നടക്കുന്നതുകൊണ്ട് നിനക്കു നടക്കാം. അവൾ വെയിലത്തും മഴവും ഇറങ്ങി നടന്നു ശീലിച്ചിട്ടില്ലാത്തതുകൊണ്ടു വളരെ വിഷമവും സങ്കടവും ഉണ്ടാകാതിരിയ്ക്കയില്ല. അല്ലേ!

ഭായി—അതു നേരാണ്,

അമ്മ:—ശരി, തനിയ്ക്കുള്ളതിൽ തൃപ്തിയോടിരിയ്ക്കുന്നതുതന്നെ നന്ന്. യഥാൎത്ഥമായ സുഖം അങ്ങിനെയുള്ളവൎക്കാണ്.

---

൩

കൃതജ്ഞതാപ്രകടനം.

---

എട്ടുകുട്ടികൾക്ക്.

ഓരോകുട്ടിയും കൃ, ത, ജ്ഞ, താ, പ്ര, ക, ട, നം എന്ന അക്ഷരങ്ങളിൽഓരോന്നുവണ്ണക്കടലാസിൽവെട്ടി, കട്ടിക്കടലാസിൽപതിച്ചു കൈവശം സൂക്ഷിച്ചുകൊള്ളണം. ഓരോ ശ്ലോകവും ചൊല്ലുമ്പോൾ, ഈ അക്ഷരങ്ങൾയഥാക്രമം ഉയൎത്തികാണിയ്ക്കണം. ഒടുവിൽ എല്ലാവരുംകൂടി ഒരേവരിയായി പിടിച്ച് അവസാനശ്ലോകം ഉച്ചരിക്കട്ടെ.

൧-ാം കുട്ടി:—

പ്ര‘കൃ’തിയുടെനടുക്കനില്പുഞാനി-
ന്നതുനിതരാം പ്രതിയാകുമെന്നെവിട്ടാൽ,
സു‘കൃ’തമിവനെവിട്ടുപൂണ്ടുവല്ലോ
സുതനെ, യെടുത്തു ‘കൃ’താന്തനായിതാന്തൻ.

൨-ാംകുട്ടി:—

മലയുടെമുകളേറിനിന്നുവെന്നാൽ
“ത”മലതടസ്സമകന്നുതീർത്തിടാം
“ല”തയിലിളകിഞാൻ മറിഞ്ഞുവീണാൽ
“ത”ലതകരാറണയാതെ കാട്ടിടാംഞാൻ.

൩-ാംകുട്ടി:—

പ്രതിയൊടൊട്ടുവിലൊത്തുവാദമില്ല-
തിവനിഹ നിന്നിടുകിൽ പ്രതി“ജ്ഞ”യായി
അവയൊട്ടുമവസാനമെത്തിയെന്നാ-
ലിവനവികല്പമവ “ജ്ഞ”യേകിടുന്നു.

൪-ാംകുട്ടി:—

വടിവിലിവനെവിട്ടുനില്ക്കും, മാ“താ”-
വഴകൊഴുകും മലർമങ്കയായിടുന്നു,
വളമൊടിവനെമൂട്ടിലിട്ടുവെന്നാൽ
വലിയൊരു‘താ’വളമപ്പൊളുത്ഭവിയ്ക്കും.

൫-ാംകുട്ടി:—

“പ്ര”ഥമനിവനെവച്ചു ചാരമപ്പോ-
ളുലകിലശേഷമഹോ! “പ്ര”ചാരമായി,
“പ്ര”ളയമിവനെവിട്ടൊഴിഞ്ഞിടുമ്പോ-
ളിഹലയമായിവരുന്നു വാസ്തവത്തിൽ

൬-ാം കുട്ടി:—

പട,പ“ക”ടകളിച്ചിടുന്നുഞാന-
ങ്ങിടയിലണഞ്ഞിടിലാദ്യമെത്തിയെന്നാൽ
പടമിഹ “ക”പടം കഥിക്കുമല്ലോ,
പി“ക”വടിവാം “ക”പിഞാൻ മറിഞ്ഞുവീണാൽ.

൭-ാം കുട്ടി.—

പു“ട”കയിലിഹഞാനൊഴിഞ്ഞുപോയാൽ
പുകഴുളവായിടുമെന്നറിഞ്ഞിടേണം
പക‘ട’യൊട്ടുവിലെന്നെ വിട്ടുനിന്നാൽ
പകവരുമേപരമാത്ഥമക്ഷണത്തിൽ.

൫-ാം കുട്ടി:—

മനയിലിവനൊട്ടുക്കമെത്തിടുമ്പോൾ
മന"നം" എഴുന്നിത്തു, മാ'നം' എന്നെവിട്ടാൽ
മലർമകളണയുന്നു, പാവയേ ഞാൻ
മതിമതി പാവ"നം" ആക്കിവച്ചുകൊൾവാൻ.

എല്ലാവരുംകൂടി:—

അതുക്കു് മിസ്സുദ്രയെയണിഞ്ഞിടുന്നതാം
സ്വാതന്ത്ര്യധീകലരുമവർക്കിഞങ്ങളാൽ,
കൃതംപരം പ്രതിഭവമായരീതിയിൽ
"കൃതജ്ഞതാപ്രകടനം" ഏവമാദരാൽ.

---

൭

# ആംഗലസാമ്രാജ്യം

## പദ്യപ്രഹസനം.

---

ഒരു കുട്ടി പരിചാരികയുടെ വേഷത്തിൽ നാമാങ്കിതമായ വില്ലയിട്ടുകൊണ്ടു പ്രവേശിച്ചു്:—

കിളിപ്പാട്ട്—കേക.

സ്വാഗതമെല്ലാപേക്കും, മിന്നിഷകനിവോടു-
മാഗതരായോക്കെല്ലാം, സ്വാഗതം, സുസ്വാഗതം!
രാജ്യസ്നേഹികളായനിങ്ങളെയാംഗ്ലേയസാ-
മ്രാജ്യമെന്താണെന്നിന്നുകാണിച്ചുതരാമല്ലോ.
നാമഹോ! മറക്കമോ ഘോരമാംയുദ്ധകാല-
ത്തീമഹാസാമ്രാജ്യമത്യാശ്ചര്യകരമായി,
ത്തുമയോടൊന്നിച്ചുനിന്നേകാഗ്രമനസ്സായി
ധൂമകേതുവിൻനേരിട്ടെതിർത്തോരവസ്ഥകൾ?
അന്നുസാമ്രാജ്യത്തിങ്കലുൾപ്പെട്ടോരെല്ലാവരു-
മൊന്നുപോലെ:രുലക്ഷ്യംവെച്ചല്ലോപ്രവർത്തിച്ചു!
ആശയനാഡിയന്നിസ്സാമ്രാജ്യലക്ഷ്മിക്കൊററ-
യാശയാലിളിക്കപ്പെട്ടിരുന്നു നിരന്തരം.
ഉച്ചമായ്സാമ്രാജ്യത്തിൻശംഖനാദത്തെക്കേട്ടു-

ന്നുച്ചലിച്ചില്ലേ ചിത്തമോരോരോ യുവാക്കളിൽ
യുദ്ധഭേരി കേട്ടെത്ര സാമ്രാജ്യയുവാക്കന്മാ-
രിദ്ധരിത്രിയെ ദാസ്യവൃത്തിയിൽനിന്നു മേന്മേൽ
ഉദ്ധരിപ്പതിനായിട്ടുത്സാഹമോടൊത്തു സം-
ബദ്ധകങ്കണന്മാരായ് സാദരം പുറപ്പെട്ടാർ?
അദ്ധന്യസാമ്രാജ്യത്തിനുൽകർഷമോരോനാളിൽ
സിദ്ധമാകട്ടേ! ധർമ്മപാലനോപായങ്ങളാൽ
യൂറോപ്പിലെന്നല്ലോരോ യുദ്ധസങ്കേതങ്ങളിൽ
ക്രൂരോട്ടുതോറുംതോറുംനിന്നു കോമളയുവാക്കന്മാർ
വീരോട്ടം പടവെട്ടിവീഴ്ത്തുവിണ്മഹിളമാർ
മാറോട്ടുചേർക്കുംമാറു മരണമടഞ്ഞില്ലേ?
നാമവർക്കാത്മശാന്തിലഭിക്കുന്നതിനിപ്പോ-
ളാമയമകന്നുനിന്നത്യർത്ഥം പ്രാർത്ഥിക്കുക.

(എന്നു് അല്പനേരം കണ്ണടച്ചുനിന്നു പ്രാർത്ഥിക്കുന്നു)

ഘോരസംഗരമേഘം വർഷിച്ച വിശുദ്ധമാം
ചോരയാലുറപ്പിച്ച സാമ്രാജ്യസാഹോദര്യം
സാരമേറിയതത്രെ; സ്വാതന്ത്ര്യമെന്നുള്ളതാ-
ണീരമ്യഹർമ്മ്യത്തിന്റെയിളകാത്തടിസ്ഥാനം
മാതാവു സാക്ഷാൽ ബ്രിട്ടനോരോരോ വിഭാഗങ്ങ-
ളേതാനും പെണ്മക്കളായല്ലയോ ശോഭിക്കുന്നു?
നേരേ നല്ലമ്മയേയുമോരോരോ സഹോദരി-
മാരേയും ക്ഷണിച്ചത്രവരുത്തിക്കാട്ടിത്തരാം.
ഹാ! സദസ്യരേ! നിങ്ങളെന്തുകൊണ്ടാണു, പരി
ഹാസഭാവത്തോടെന്റെ വാക്കുകൾ കേട്ടീടുന്നു?
ഈയിടുങ്ങിയ മുറിക്കുള്ളിലെങ്ങിനെ, മഹാ-
ത്തായീടും സാമ്രാജ്യത്തെക്കുട്ടികളായ ഞങ്ങൾ
കാണിക്കുമെന്നോ ശരി; കുഞ്ഞുങ്ങളോരോ ഗോഷ്ടി-
കാണിക്കുന്നതും മഹാകൗതുകാവഹമല്ലോ
വാണിക്കില്ലത്രമാത്രം വൈഭവം, സഭാകമ്പം
ക്ഷീണിപ്പിച്ചേക്കാമല്ലോ ഞങ്ങളെ നടനത്തിൽ
ത്രാണിക്കും കുറവേറ്റമുണ്ടെന്നുവരാം, കൃപാ-
ശ്രേണിയോടകക്കാമ്പിലീവകയെല്ലാം നിങ്ങൾ
നിസ്സാരമെന്നായ് തള്ളിനീക്കീടുമിന്നും താ-
നിസ്സാമ്രാജ്യത്തിന്നുള്ള മാഹാത്മ്യം കണ്ടീടുമ്പോൾ.
ഇപ്രഹസനത്തിന്റെയുൽകൃഷ്ടാശയം നിങ്ങ-
ളപ്രതിഹതം നേരേ ധരിക്കും സന്ദർഭത്തിൽ

എപ്പ്രകാരത്തിലെല്ലാംഞങ്ങളെന്നാനാവിധ
സുപ്രശംസകൾകൊണ്ടുവർഷിക്കാതിരിക്കില്ല?
മാററ്റേമറയിത്തു,മനോജ്ഞതരമാകും
മാറതാംബ്രിട്ടാനിയാമാതാവുവരുന്നല്ലോ-

(നാമാങ്കിതമായ കൊടിപിടിച്ചു്, ഉചിതാലങ്കാരങ്ങളോടുകൂടി ഒരു പാശ്ചാത്യവനിതയുടെ വേഷത്തിൽ സിംഹാസനത്തിൽ ഇരുന്നുകൊണ്ടു് ബ്രിട്ടാനിയാ പ്രവേശിക്കുന്നു. ഇവിടെ അൎദ്ധചന്ദ്രാകാരമായി കസേരകളിട്ടിരിക്കണം.)

പരി—അടുത്തുചെന്നുവന്ദിച്ചു്—

ദേവി!ഞാനഭിവാദ്യമഞ്ജസാചെയ്തീടുന്നു
ഭാവിയിൽസവ്വോപരിമംഗളംഭവിക്കട്ടെ!

(വഞ്ചിപ്പാട്ടു്.)

ബ്രിട്ടാനിയാ—മംഗളംപരിചാരികേ! മംഗളംഭവിച്ചീടട്ടേ!
ഭംഗമററുഭവിക്കട്ടെ സവ്വമംഗളം!
ആംഗലസാമ്രാജ്യമെന്തൊണെന്നുകാട്ടുവാനായിപ്പോ-
ളംഗങ്ങളിലോരോരുത്തരാഗതരാകാൻ
രംഗത്തേക്കുവിളിക്കുക.രസമൊടുമവരുടെ
സംഗമമേസാമ്രാജ്യത്തെസംപൂൎണ്ണമാക്കൂ.
ആദ്യമേനമ്മുടെചതുരംഗസേനാനിവഹങ്ങൾ
വാദ്യഘോഷത്തോടുകൂടിവരട്ടെമുമ്പിൽ.

പരി— (വിളിക്കുന്നു)

സന്നാഹത്തോടുകൂടിസ്സാദരംനിങ്ങളെല്ലാം
വന്നാലുംചതുരംഗസേനാനായകന്മാരെ!

(ച തു. രം. ഗം. എന്നു് ഓരോ അക്ഷരവും വൎണ്ണക്കടലാസിൽ വലുതായിവെട്ടി ഉടുപ്പിന്മേൽകുത്തി മാറത്തുധരിച്ചു് പടയാളികൾക്കുചിതമായ വേഷത്തോടുകൂടി സേനാചംക്രമണക്രമമനുസരിച്ചു നാലുപേർ പ്രവേശിച്ചു സല്യൂട്ടുചെയ്തുചെന്നു കസേരകളുടെ പുറകിൽ അണിനിരന്നു നിൽക്കുന്നു)

ബ്രി.—നാവികസൈന്യവുമാശുനമ്മേവന്നുനമിക്കുവാൻ
നാവിളക്കിവിളിക്കുകനല്ലനാദത്തിൽ

പരി—(വിളിക്കുന്നു)

നാവികസേനാധിപവൃന്ദമേ!നിങ്ങളെല്ലാ-
മാവിൎമ്മോദത്തോടാശു വന്നിങ്ങുവന്ദിക്കുവിൻ.

(ദാ, വി, ക. സൈ, ന്യം എന്ന അക്ഷര ങ്ങൾ വർണ്ണക്കടലാസിൽവെട്ടിപ്പതിച്ചുകൊണ്ടു മേൽകാണിച്ചപ്രകാരം അഞ്ചുപേർപ്രവേശിച്ചുസല്യൂട്ടുചെയ്തു് ബ്രിട്ടാനിയയുടെ ഇടത്തുവശത്തു് അണിനിരന്നു ചെന്നു നില്ക്കുന്നു)

ബ്രി—ആയുസ്സിനെത്തൃണമായിക്കരുതിക്കൊണ്ടാകാശത്തിൽ
പായുവാൻ പഠിച്ചിട്ടുള്ളവൈമാനികന്മാർ
ആയുധോചിതമായുള്ളവേഷത്തോടുവൈരികളിൽ
ഭീയുദിപ്പിച്ചീടുമാറായ്‌വരട്ടെമുമ്പിൽ.

പരി—(വിളിക്കുന്നു)

വൈമനസ്യത്തെവിട്ടുപാർക്കുന്നവേഗമോടു
വൈമാനികരേനിങ്ങൾ വരുവിൻവണങ്ങുവിൻ!

(വൈ.മാ,നി,ക,ന്മാർ എന്നുള്ള അക്ഷരങ്ങൾ വെട്ടിഒട്ടിച്ചുകൊണ്ടു്, മേൽകാണിച്ചപ്രകാരം അഞ്ചുപേർ വന്നു ബ്രിട്ടാനിയായുടെ വലത്തുവശത്തു് അണിനിരന്നു നില്ക്കുന്നു)

ബ്രി—മുഖ്യസേനാധിപന്മാരെ! മുഗ്ദ്ധജയാഘോഷങ്ങളാൽ
മുഖരിതമാക്കീടുവിനാശാമുഖങ്ങൾ.

(സേനകളെല്ലാംമൊന്നിച്ചുകൂടിച്ചൊല്ലുന്നു)

വെച്ചുപാട്ടു്.

പല്ലവി.

ബ്രിട്ടാനിയജയിക്കട്ടെ,യിസ്സാമ്രാജ്യ-
മൊട്ടുകെനന്നായ്‌ഭരിച്ചുവിലസട്ടെ!
"മ"ട്ടാളിടുമതലാന്തികത്തിന്നൊരു
പൊട്ടാകുമില്ലസദ്വീപമായിടുന്ന— ബ്രി
"മാ"ഹാത്മ്യമേററംപ്രകാശിച്ചസാമ്രാജ്യ-
മാതാവെന്നുള്ളഭിമാനമിണങ്ങിയ— ബ്രി
"മി"ത്രരാജ്യങ്ങളെയെല്ലാമൊരുപോലെ-
[illegible]ത്രമംശങ്ങളായികരുതുന്ന— ബ്രി

"മീ"ശക്കൊമ്പേന്തിയ"കേസരി" * വീരന്റെ
യാശയെല്ലാമടിച്ചുള്ളുതകർത്തൊരു — ബ്രി
"മു"ഷ്കാന്നോരു ചക്രവർത്തിനെസ്ഥാരം
നിഷ്കാസനംചെയ്തുനിസ്സാരനാക്കിയ — ബ്രി
"മൂ"ലവിധാന്തമനുസരിച്ച് ധരാ-
പാലനംചെയ്യുസഭകളടങ്ങിയ — ബ്രി
"മെ"ന്നുമൈശ്വര്യവിശേഷവിലാസത്തോ-
ടുത്തുംഗവാണിജ്യവൈഭവമേറുന്ന — ബ്രി
"മേ"ദുരസാഗരസംരക്ഷിതയായ
മേദിനിയെന്നുള്ളകേൾവികേട്ടീടിന — ബ്രി
"മൈ"ത്രിവഹിക്കുന്ന മററുരാജ്യങ്ങളെ
ശ്ശത്രുക്കൾതീണ്ടാതെ രക്ഷിച്ചുപോരുന്ന ബ്രി
"മൊ"ത്തംജനഹിതംനോക്കിബ്ഭരിച്ചിട്ടു-
മുത്തമസ്ഥാപനമുൾക്കൊണ്ടിരിക്കുന്ന — ബ്രി
"മോ"ക്ഷമഹിമകൾക്കാദ്യമരുളിയ
മോഹനതന്ത്രവിശാരദന്മാരുള്ള — ബ്രി
"മൗ"ഢ്യാന്ധകാരപരിപാടനത്തിനാ-
യാഢ്യാത്ഭുതപരിഷ്കാരം ചൊരിയുന്ന — ബ്രി
"മം"ഗളമെങ്ങുംപരത്തുവാനായ് ചത്തു-
രംഗസേനാദികൾകൈക്കൊണ്ടിരിക്കുന്ന — ബ്രി
"മഃ"ക്കളിൽപോലൊരോരാജ്യവിഭാഗത്തിൽ
ത്തൃക്കൺമുനതെല്ലുകാട്ടിവിളങ്ങുന്ന — ബ്രി

ബ്രി—(സൈന്യങ്ങളോട്)

മതി! മതി! നിങ്ങളുടെ മധുരമായിരുന്നീട്ടു-
മതിസ്തുതിക്കനർഹഞാനെന്നാലുമിപ്പോൾ
മതികൃതാർത്ഥതകൊണ്ടുമദിക്കുന്നതുലോം; ലോക-
ഗതിക്കു ഞാനഭിവൃദ്ധിയരുളുമെന്നാകിൽ
അതിൽപരം മഹത്തായകൃത്യമൊന്നുമില്ല, മേലാ-
ലതിലുള്ളോരുൽക്കണ്ഠ ഞാനുജ്ജ്വലിപ്പിക്കാം.

(പരിചാരികയോട്)

തോഴീ! പരിചാരികെ! നീപിഴയാതെൻപരിചതൻ
കീഴിലെഴമൂഴികളെയോരോന്നായിമേൽ

---

* Kaiser

വഴിപോലെവിളിക്കുക കഴിവുപോലവരിപ്പോൾ
മിഴിയിണകളത്സ്വതന്ത്ര തഴപ്പിക്കട്ടെ

അവരോരോരുത്തരായി വരുന്നതിൻമുമ്പിലെൻെറ
നവമായമാഹാത്മ്യത്തിൻരഹസ്യമോതാം.
ഭുവനത്തെജയിക്കുവാൻഭുജബലമുള്ളസേനാ-
നിവഹങ്ങളിവരെൻെറ കല്പനകേൾപ്പാൻ
സന്നദ്ധരാണെന്നാകിലുമിവരുടെശക്തികൊണ്ടു
തന്നെയല്ല സാമ്രാജ്യത്തെഭരിപ്പതിഞാൻ.
സ്വാതന്ത്ര്യമാംദിവ്യദീപസ്തംഭമോരോനാടുകളിൽ
വീതശങ്കംനാട്ടിനന്നായ്‌വിളക്കുകയാൽ
ചേതമാർക്കുമില്ലെന്നല്ലെൻ,രാജ്യഭാരക്രമംസർവ്വ-
ചേതസ്സമാകർഷകമായിരുന്നിടുന്നു.
നിദ്രാഹീനനിഷ്കൃഷ്ടയോട്ടൂഴി കാത്തുവാഴമെൻെറ
മുദ്രാവാക്യമെന്തെന്നതുമുരച്ചീടാംഞാൻ.

"നീതിയുംസ്വയംഭരണരീതിയുംപ്രചരിച്ചാത്മ-
ഭീതിയില്ലാതിരിക്കട്ടെപ്രജാവലികൾ.
അടിയറവുവീണീടട്ടെ,മുടിവേകുമധർമ്മമാ-
മടിമത്തമെൻെറകൊടിപറക്കുംദിക്കിൽ.
വർണ്ണഭേദംവിഗണിച്ചുനാട്ടിലെല്ലാംനീതിന്യായ-
നിർണ്ണയങ്ങളരുളട്ടെനിയമജ്ഞന്മാർ".

പണ്ടുണ്ടായസാമ്രാജ്യങ്ങളീവിശിഷ്ടതത്വങ്ങളെ
ക്കൊണ്ടുനാട്ടുഭരിക്കുവാൻശ്രമിക്കായ്കയാൽ
കണ്ടുകൊൾവാനില്ലാതായിത്തീർന്നുപോയികഷ്ടം!പേരു
കൊണ്ടുമാത്രമറിയപ്പെട്ടിരുന്നീടുന്നു.

സ്നേഹാസ്പദരാജ്യഭാരക്രമമൊന്നേ, യഥാർത്ഥമാം
മാഹാത്മ്യമോടെന്നും നിലനില്ക്കയുള്ളു.

പരി:—(വിളിക്കുന്നു)

കാനനപ്രദേശത്താൽകമ്രമായിരിക്കുന്ന
കാനഡേ! വന്നാലുംനീയാദ്യമായ്ത്തിരുമുമ്പിൽ

(നാമാങ്കിതമായ കൊടിപിടിച്ച്, കയ്യിൽ ഗോതമ്പുകതിരുകളും എടുത്ത് ഒരു പാശ്ചാത്യവനിതയുടെ വേഷത്തിൽ പ്രവേശിച്ച്)

കാനഡാ:—

(അന്നനട.)

ജനനി! നീജയ! ജയ! പരിതോഷ-
ജനകമായ് നിന്നരുളപ്പാടിനാൽ
വിനയപൂർവ്വമീവിദൂരസ്ഥയായ
തനയവന്നിതാതലകുനിക്കുന്നു.

കനകശോഭയെവഹിച്ചിടുന്നതാം
ഘനതതിയെഴുംപടിഞ്ഞാറൻദിക്കിൽ
കനത്തഗോതമ്പിൻകതിർക്കുലകള-
മനസ്സ്ളംപായുംപലപുഴകളും
ദിനകരപ്രഭകടന്നിടാത്തുള്ള
വനതലങ്ങളും, വരാചലങ്ങളും
ഘനതരമായതുഷാരമാലക-
ളുനല്പമെത്തുന്നകടൽപുറങ്ങളും,
മനംകവരുന്നമധുരസംഗീത-
സ്വനംകലരുന്നവിഹംഗമങ്ങളും,
അനവധിഗുണമിവണ്ണമുള്ളതാ-
നനഘയാംനിൻെറപ്രഥമപുത്രിതാൻ

(എന്നു വന്ദിച്ചു മാറിനില്ക്കുന്നു.)

പരി:—(വിളിക്കുന്നു)

താമസഖണ്ഡത്തിൻെറ ദക്ഷിണപ്രദേശമേ!
താമസമെന്യേവന്നുവന്ദിക്കമാതാവിനെ.

(നാമാങ്കിതമായ കൊടിപിടിച്ചു കനകകാഞ്ചിയും വജ്രഖചിതങ്ങളായ മാലകളും അണിഞ്ഞു് ഒട്ടകപ്പക്ഷിയുടെ തൂവലുംധരിച്ചു് ഒരു പാശ്ചാത്യവനിതയുടെ വേഷത്തിൽ പ്രവേശിച്ചു:--)

തെക്കെ ആഫ്റിക്ക:—

(കല്യാണി കളവാണി—എന്നമട്ടു)

മാതാവേ, നമസ്കാരം! നിന്മകളാമിവളെ-
ജ്ജാതാനന്ദമോദമോടുമനുഗ്രഹിക്ക:

ഏതാനുംകാലംമുമ്പിദ്ധാത്രിയെരാക്ഷസീയ-
സ്ഫീതാംഹങ്കാരമോടു കേസരാഖ്യൻ
ഭീതാവുംപടവെട്ടിബ്ഭീമാന്ധകാരംകോലും
പാതാളത്തിന്നകത്തുപതിപ്പിക്കുവാൻ,

ഭാവിക്കെ,ബ്ഭവതിമത്സഹായ്യംവസുന്ധരാ-
ഭാവിശ്രേയസ്സിന്നായികാംക്ഷിച്ചപ്പോൾ
ദേവി, നിൻപാദങ്ങളിൽ സർവ്വവും സമർപ്പിച്ചു
താവിട്ടുംശ്രദ്ധയോടുനിന്നില്ലേഞാൻ?

ഹാ! വിശിഷ്ടങ്ങളായിവാചാമഗോചരമാം
ശ്രീവിലാസങ്ങളെന്നിലെത്രകാണാം?
ത്തുവിചിത്രാഭകോലുംവജ്റഖനികളെന്നിൽ
ത്തുവിടുന്നില്ലേരശ്മികന്ദളങ്ങൾ
ആ വിലതീരാത്തതാംശാതകുംഭവുമേതു-
മാവിലമകന്നഞാനരുളുന്നില്ലേ?

ചട്ടററചക്രവർത്തിമൌലിയിലിരിക്കേണ്ടു-
മൊട്ടകപ്പക്ഷിതൻെറതൂവലുകൾ
ഒട്ടല്ലകിടക്കുന്നതെന്നുടെയധീനത്തിൽ-
പ്പെട്ടതായുള്ളകൊടുംകാട്ടിനുള്ളിൽ
തപിട്ടണിനദികളും താഴ്വരകളും,മണൽ-
ത്തിട്ടക,ളുന്നതമാംപർവ്വതങ്ങൾ,
മുട്ടനാംമുനമ്പുകൾ,മുഗ്ദ്ധമാംതടാകങ്ങൾ,
പട്ടണങ്ങളും,പലപദാർത്ഥങ്ങളും,
തിട്ടമായണിയുന്നനിന്നുടെപുത്രി,മലർ-
പ്പട്ടണിപ്പാദങ്ങളിൽനമിച്ചീടുന്നു:

(എന്നു വന്ദിച്ചു, മാറിനില്ക്കുന്നു.)

പരി.—പുരുശ്രീപുലരുന്നപുത്രിയാമാസ്റ്റ്രേലിയ
വരുന്നുമാതാവിനെസ്സാദരം വന്ദിക്കുവാൻ:

(നാമാങ്കിതമായ കൊടിപിടിച്ചു മുത്തുമാലകളണിഞ്ഞ കിരീടത്തോടുകൂടി പലതരത്തിലുള്ള പഴങ്ങളും വഹിച്ചു് ഒരു പാശ്ചാത്യ വനിതയുടെ വേഷത്തിൽ പ്രവേശിച്ചു്)

ആസ്റ്റ്രേലിയ:—

(കുറത്തി)

എത്രയും ദൂരത്തുനിന്നു വന്നീടുന്നൊരു-
മത്രമാതാവിൻെറകാൽത്താർകൈവണങ്ങീടുന്നു.
മുത്തുയത്തുമെൻെറകടൽത്തീരദേശങ്ങളിൽ
മുത്തുമണിസമൂഹങ്ങളെത്രവിളയുന്നു?
പൊന്നുമാഴിത്തിരമാലയെൻെറചെവികളിൽ-
ചിന്തുപാട്ടുപാടിപ്പാരംചിത്തമുലയ്ക്കുന്നു.

വല്ലികളും, ചെടികളും, വാതപോതങ്ങളു-
മുള്ളിലുംതെളിഞ്ഞിണങ്ങിനിന്നുകളിക്കുന്നു
ആട്ടുകളും, കൈകുറുകി, കുട്ടിവാലുകത്തി-
ച്ചാട്ടുമണിമൃഗങ്ങളും, ചാരുവാജികളും
മേട്ടുകേറിപ്പുല്ലുമേഞ്ഞുകൊണ്ടുസഞ്ചരിക്കും
മാട്ടുകളുമെൻറമഞ്ജുഭൂഷണങ്ങളത്രെ!

(എന്നുവന്ദിച്ചുമാറിനില്ക്കുന്നു)

പരി:—മററുപൈതങ്ങളെല്ലാമൊന്നിച്ചുകൂടിനന്നായ്
മുററുന്നമോദമോടുവരുവിൻ വന്ദിക്കുവിൻ.

(ന്യൂസിലൻറു പുഷ്പമാല്യത്തോടുകൂടി ഒരു പാശ്ചാത്യവനിതയുടെ വേഷത്തിലും, ന്യൂഫൌണ്ഡ്ലൻറ് ഒരു മത്സ്യഗന്ധിയുടെവേഷത്തിലും. മാൾട്ടാ, ജിബ്രാൾട്ടർ ഇവർ രണ്ടു ബാലന്മാരുടെ വേഷത്തിലും, നാമാങ്കിതങ്ങളായ കൊടികളോടുകൂടി പ്രവേശിക്കുന്നു:—)

ന്യൂസി:—തനയരൊരുവളമ്മേ,
താണിതാകുമ്പിടുന്നു
വിനയമോടിവളേന്തി
വീക്ഷണംചെയ്തിടുമ്പോൾ
ഘനസുരഭിലസൂന-
വ്രാതമേകത്ര,കത്തു-
ന്നാലഗിരിജതേജഃ
പുഞ്ജമന്യത്രകാണാം.
ന്യൂഫൌ:—മാതാവേ, കൈതൊഴുന്നുമകളൊരുവളിതാ,
മത്സ്യമാലാവിലാസ-
ശ്രീതാവുന്നെൻറയാഴിക്കരയിലിടവിടെ-
ത്തിപ്രവർഷാഗമത്തിൽ,
സ്ഫീതാകാരപ്രഭാവംതടവിരവെള്ളവെളെ-
ച്ചിന്നിമിന്നുംതുഷാര-
വ്രാതാലങ്കാരമോടൊത്തഹഹ! വിലസീടു-
ന്നുണ്ടുവീക്ഷിച്ചുകൊൾവാൻ.
ജി—മാ—ഒന്നിച്ച്:— കിഴക്കൻദിക്കിലെത്തേണ്ട
വഴികളുള്ളിരുകോട്ടകൾ.
കഴൽക്കുകൈവണങ്ങുന്നു
മിഴിക്കാനന്ദമേകുവോർ.

(വന്ദിച്ചുമാറിനില്ക്കുന്നു.)

ബ്രി: സ്വാഗതമെൻകുട്ടികളേ, നിങ്ങൾക്കെല്ലാമിന്നുമഹാ-
യോഗത്തിങ്കൽസന്നിഹിതരായിരിക്കയാൽ.
കുട്ടികളേ, നിങ്ങളുടെ കുശലസംഭാഷണത്താൽ
പൊട്ടിപ്പുറപ്പെടുന്നല്ലോ സന്തോഷബാഷ്പം.
പൂമധുവുതിർന്നീടുന്ന നിങ്ങളുടെ പാട്ടുകളി-
ലാമഗ്നമായെൻറമനംലയിച്ചീടുന്നു.
ക്ഷേമമെല്ലാവർക്കുമെന്നുചൊല്ലിക്കേട്ടനേരത്തിതാ
രോമഹർഷണവും മെയ്യിലുയർന്നീടുന്നു.

പ്രിയപ്പെട്ടനിങ്ങളുടെ ഭാവിയെപ്പററിയെന്നുള്ളിൽ
ഭയമില്ലതെല്ലുംനിങ്ങൾഭാഗധേയത്താൽ
സ്വയംഭരണത്തിലെത്തിസ്വാതന്ത്ര്യമഞ്ജുളശംഖ
ജയശബ്ദമുയർത്തുന്നുജഗന്മോഹനം
മൈക്കണ്ണിമാരായനിങ്ങളിരിക്കുവിൻ, നിങ്ങളെല്ലാം
മിക്കവാറുംമാതാവോടുതുല്യരായല്ലോ.
കെട്ടിയകോട്ടകളോടുമൊപ്പമുറപ്പുള്ളതാമി-
ക്കുട്ടികളുംരണ്ടറത്തുമിരുന്നീടട്ടെ.

(കുട്ടികളെ രണ്ടുവശത്തുമിരുത്തി മററുള്ളവരും യഥോചിതം ഇരിക്കുന്നു)

(പരിചാരികയോടു്)

ധീവിശുദ്ധികലരുന്നഭാരതസാമ്രാജ്യലക്ഷ്മീ-
ദേവിയെവിളിച്ചുവേഗംവരുത്തുകനീ.

പരി—(വിളിക്കുന്നു)

പാവനയായിടുന്നഭാരതവനിതേ, നീ
ഭാവശുദ്ധിയോടത്രവന്നാലും സമീപത്തിൽ.

(നാമാങ്കിതമായ കൊടിപിടിച്ചു്, ഭാരതസ്ത്രീയുടെ വേഷത്തിൽ ആഡംബരരഹിതയായി ഒരു പുഷ്പമാല്യവും ശുഭ്രവസ്ത്രവും ധരിച്ചു് പ്രശാന്തഗംഭീരഭാവത്തോടുകൂടി പ്രവേശിച്ചു്)
ഭാരതഭൂമി—

(മഞ്ജരി.)

ഭവ്യമേകീടുംവെളിച്ചംമുളച്ചത്തു
ദിവ്യമാമേതൊരുദിക്കിൽനിന്നോ?
നാദാന്തബ്രഹ്മപരസ്തുതിപാടുന്ന
വേദാന്തമുണ്ടായതേതുദിക്കിൽ

പൂതമായിട്ടംപുരാണങ്ങളെതൊരു
ഭൂതലത്തിങ്കലുദിച്ചയൻ?
കൈതിരമ്മിക്കമോററുരസംകോല്യ-
മൈതിഹ്യമെങ്ങു നിന്നുത്ഭവിച്ചു?
കൃഷ്ണനെൻറലീലകളാദ്ധ്യാത്മികദ്ധ്യാന-
തൃഷ്ണവളത്തിയതേതുദിക്കിൽ?
ബുദ്ധനെൻറയുൽകൃഷ്ടത്യാഗത്താലേററമുൽ-
ബുദ്ധമായ്ത്തീന്നപാരേതുതാനോ?
തുംഗപ്രസിദ്ധികലരുന്നരാജർഷി-
പുംഗവന്മാരേതുദിക്കിൽവാണു?
ക്രിസ്തുവിൻമാഹാത്മ്യമാദ്യമായേതൊരു
നിസ്തുലദേശംഗ്രഹിച്ചതിന്നു?
അല്ലാവുതൻമതസാരംപ്രവഹിച്ചും-
ക്കൊള്ളാനിടയായതേതുദിക്കിൽ

നിമ്മലന്മാരാമൃഷീശ്വരന്മാരുടെ
കമ്മങ്ങൾകായ്ച്ചതുമേതുദിക്കിൽ?
ശങ്കരാചാര്യാദിതത്വശാസ്ത്രജ്ഞരെ-
ശ്ശങ്കവെടിഞ്ഞേതൊരൂഴിപെററു?

സാവിത്രിമൂലമായ് ചാരിത്രമാഹാത്മ്യ-
മാവിഷ്കരിച്ചതുമേതുദിക്കിൽ?
സീതായശോദാദിമാതൃകാഭ്രലോക
മാതാക്കളെങ്ങുലസിച്ചിരുന്നു?

കാളിദാസൻെറകവിതാമൃതവേണി
കാളിയെഴുകുന്നതേതുദിക്കിൽ?
ശ്രീരാമകൃഷ്ണൻെറശിഷ്യാഗ്രഗണ്യന്മാ-
ർക്കാരാമമായ്ത്തീന്നതേതുദിക്കോ?
മാന്യതിലകമഹാത്മാക്കളൊലതി-
ധന്യത്വമാന്നോരുദിക്കേതുവാൻ?
ആ ദിക്കിൽനിന്നും—പ്രഭാതത്തിലിമ്പമോ-
ടാദിത്യദേവനുദിച്ചുമേന്മേൽ,
ശ്രീദിവ്യതേജോവിലാസംപുലത്തീട്ടു-
മാദിക്കിൽനിന്നും—ഞാൻവന്നിട്ടുന്നു.

(എന്നു വന്ദിക്കുന്നു)

ബ്രി:—ഭാസുരയായിരിക്കുന്നഭാരതസാമ്രാജ്യലക്ഷ്മി!
നീ,സുതരാംനിജകൃത്യബോധമോടിപ്പോൾ

ആഗതയായിരിക്കയാലാനന്ദപരവശയായ്
സ്വാഗതംഞാനാത്മാർത്ഥമായുരച്ചീടുന്നു.
ഹിംസയിലവജ്ഞകോലുമെന്നാകിലുംഭൃഷ്ടപ്രഭുത്വ-
ദ്ധ്വംസനാർത്ഥമെന്നോനീയുംസഹായിക്കുവാൻ
സന്നദ്ധയായ്‌വന്നു, നിന്റെസൌഹാർദ്ദസൌകുമാര്യത്തി-
ന്നൌന്നത്യമിത്രയാണെന്നതവാച്യമല്ലോ.
സന്ദർഭത്തിന്നുചിതമായ്സംഖ്യയില്ലാതുള്ളസേനാ-
വൃന്ദങ്ങളേനിയോഗിച്ചുനീതരികയാൽ
ഭൃഷ്ടപ്രഭുത്വംദൂരേനീങ്ങിപ്പോയിത്തലകുത്തിവീണു
നിഷ്പ്രഭമായസ്തമിച്ചുനിരാശയിങ്കൽ
ഏതാദൃശപ്രവൃത്തിയുംനിന്നുടെപുരാതനമാം
പൂതാമലപരിഷ്കാരപൂർണ്ണഭാവവും,

(മററുള്ളവരെ ചൂണ്ടിക്കൊണ്ടു്)

ഇവരോടുതുല്യമായി സ്വതന്ത്രമായിരിക്കുവാ-
നവകാശംഭവതിക്കുതരുന്നുഞാനും.
സ്വയമായിവ്ഭരിക്കുവാനുള്ളചട്ടവട്ടങ്ങളെ
നയമോടുനാമിനിയുംനടപ്പിലാക്കാം.
സാവധാനത്തിലേ മഹാകാര്യമെല്ലാംസാദ്ധ്യമാവൂ
ഭാവഭേദംഭവതിക്കുണ്ടാകിച്ചീടൊല്ലേ.

(എന്നു് അഭിനന്ദിച്ചിരുത്തുന്നു)

ഭാരതലക്ഷ്മിയോടൊത്താലാംഗസാമ്രാജ്യംപൂജ്യം.
ഭാസുരേ! നീയില്ലെന്നാലും പൂജ്യമാകുന്നു.
ഭടജനാക്രമണത്താലല്ലനിന്നെലഭിച്ചതെൻ-
ഭാഗ്യത്താലാണെന്നതുഞാൻമറക്കയില്ല.
ഭയംകൊണ്ടുഭവതിയേഭരിപ്പാനാവില്ല,സ്വയം-
ഭരണമത്തരാമേറത്താമസമെന്യേ.

പരി:— തൃപ്പൂണ്ടാരത്തിന്റവകസ്ഥാനങ്ങളെല്ലാംകൂടി-
തൃപ്പാദംവന്ദിക്കുവാനായിതാവന്നിട്ടുന്നു.

(സിലോൺ മുതലായ ക്രൌൺകാളനികൾ എല്ലാംകൂടി പ്രവേശിച്ചു്:—)

ഇവർ എല്ലാവരുംകൂടി:—

അഹമഹമികയോടുഞങ്ങളെല്ലാ-
മിഹതവകാലിണകൈവണങ്ങിടുന്നു,

മഹമതിമഹനീയമൈത്രതോഷാ-
വഹമിതു,നിൻെറമഹത്വമോതിടുന്നു.

ബ്രി:—മംഗളംഭവിച്ചീടട്ടേ! മംഗളംഭവിച്ചീടട്ടേ!
ഭംഗമാറുഭവിക്കട്ടേ! മംഗളംമേന്മേൽ!

(എഴുനേല്ക്കുന്നു)

(മററുള്ളവർ എല്ലാവരുംകൂടി എഴുനേററുനിന്നു്)

**പല്ലവി.**

ബ്രിട്ടാനിയാ ജയിക്കട്ടെയിസ്സാമ്രാജ്യ-
ംമാട്ടാകെനാന്നായ്ബ്ഭരിച്ചുവിലസട്ടെ!

"മ"ട്ടാളിടുമതലാന്തികത്തിന്നൊരു
പൊട്ടാകുമുല്ലസദ്വീപമായിടുന്ന— ബ്രി.

"മാ"ഹാത്മ്യമേററം പ്രകാശിച്ചുസാമ്രാജ്യ-
മാതാവെന്നുള്ളഭിമാനമിണങ്ങിയ— ബ്രി.

"മി"ത്രരാജ്യങ്ങളെയെല്ലാമൊരുപോലെ-
യത്രമാ തൻമക്കളായിക്കരുതുന്ന— ബ്രി.

"മീ"ശക്കൊമ്പേന്തിയ കേസരിവീരൻെറ
യാശയെല്ലാമടിച്ചാശ്ചര്യകത്തൊരു— ബ്രി.

"മു"ഷ്കാന്നൊരച്ചക്രവത്തിയെസ്സത്വരം
നിഷ്കാസനംചെയ്തുനിസ്സാരനാക്കിയ— ബ്രി.

"മൂ"ലസിദ്ധാന്തമനുസരിച്ചിദ്ധരാ-
പാലനംചെയ്യുംസഭകളടങ്ങിയ— ബ്രി.

"മെ"ത്തുമൈശ്വര്യവിലാസവിശേഷത്തൊ-
ടുത്തുംഗവാണിജ്യവൈഭവമേറുന്ന— ബ്രി.

"മേ"ദുരസാഗരസംരക്ഷിതയായ
മേദിനിയെന്നുള്ളകേഴ്വികേട്ടീടിന— ബ്രി.

"മൈ"ത്രിവഹിക്കുന്ന മററുരാജ്യങ്ങളെ
ശ്ശത്രുക്കൾതീണ്ടാതെരക്ഷിച്ചുപോരുന്ന— ബ്രി.

"മൊ"ത്തംജനഹിതംനോക്കിബ്ഭരിച്ചിട്ടു-
മുത്തമസ്ഥാപനമുംകൊണ്ടിരിക്കുന്ന— ബ്രി.

"മോ"ക്ഷമടിമകൾക്കാദ്യമരുളിയ
മോഹനതന്ത്രവിശാരദന്മാരുള്ള— ബ്രി.

"മെയ്"ഢ്വാന്ധകാരപരിപാടനത്തിനാ-
യാഢ്യാത്ഭുതപരിഷ്കാരംചൊരിയുന്ന— ബ്രി.
"മം"ഗളമെങ്ങുംപരത്തുവാനായ് ചതു-
രംഗസേനാദികൾകൈക്കൊണ്ടിരിക്കുന്ന— ബ്രി.
മക്കളിൽപോലോരോരാജ്യവിഭാഗത്തിൽ-
തൃക്കൺമുനത്തെല്ലുകാട്ടിവിളങ്ങുന്ന— ബ്രി.

(എന്ന് എല്ലാവരും പോകുന്നു.)

ശുഭമസ്തു

---

# പ്രഹസനം. *

---

ഒരു ന്യായം നടത്തൽ

രംഗം ൧.

(വേലുത്തമ്പിയുടെ വീട്ടിൽ അടുക്കളമുറി)

അടുക്കളക്കാരികാത്തു —(പ്രവേശിച്ച്) ഇന്നു പിടിപ്പതു ജോലിയുണ്ട്. കണ്ണു കീറിയപ്പം കാക്കവന്നു പുരപ്പുറത്തിരുന്നു വിരുന്നിനു വിളിച്ചതു പററി. എല്ലാരും പറേം ഇതൊക്കെ അന്ധവിചപാസമാ! അന്തവിചപാസമാ! എന്ന്. പക്ഷെ ചെലപ്പം പച്ചേലേം കത്തികേംപോലെ പററിയിരിക്കും.

കാര്യമൊക്കെ കാര്യംതന്നെ. അരീം കറിത്താമാനോം ഒണ്ടായാൽ ചാപ്പാട്ടു കാലാമോ. വെറകില്ലാതെ തീ പററൂല്ല. ഊതിഊതിക്കണ്ണുന്തളിച്ചേ. ഇല്ലക്കാലമാടൻ മല്ലൻപിള്ള എങ്ങോട്ടു പോയി. തട്ടുമ്പുറത്തുകേറി വെറകെടുക്കണങ്കി അങ്ങേരുതന്നെ വേണം. അമ്പടാ! ത്തേണ്ട വരുന്നു! തിന്നു വക്രിച്ചു പീപ്പന്നി!

മല്ലൻപിള്ള (പ്രവേശിച്ച്)

(കുമ്മി)

എത്രവിരുന്നുകാരുണ്ടിന്നുണ്ണാ-
നത്രനമുക്കൊരുസദ്യയുണ്ണാം

---

* പറവൂർ പുതിയ കാവ് വി. എം. ഗാൽസ് സ്കൂൾ ബാലികാസമാജത്തിന്റെ വാർഷികയോഗത്തിൽ അഭിനയിക്കാനായിആവശ്യപ്പെട്ടതനുസരിച്ചുലേഖകൻരചിച്ചത്.

ചിത്രമടുത്തു, പല നല്ല
പാത്രമെടുത്തു; ചുരുക്കി നീ
വസ്ത്രമുടുത്തു; വഴിപോലെ
മെത്തു രസമോടൊത്തു മടു-
പ്പത്തു നിരത്തീടുക
കാത്തു! കറിയൊക്കെ വേഗംവെച്ചോ
വാത്തു നീ ചോറുമെടുത്തുവച്ചോ.

(എന്നു തന്നത്താൻ കൈകൊട്ടി കുമ്മിയടിച്ചു തകക്കുന്നു)

കാത്തു— താനെന്തെടോ ഇന്നിത്ര കെടന്നു ചാടുന്നതു്? തലയിലെ അണിയെളകിപ്പോയോ?

മല്ലൻപിള്ള:—"കാത്തു! നിൻ കമനീയരൂപമിതു കണ്ടേച്ചാൽ"... ......ആണി മാത്രമേ ഇളകുവോ?

കാത്തു:—എടോ! താൻ കൊഞ്ചിക്കൊഴയാതെ കാര്യം വല്ലോമൊണ്ടേപ്പറയു.

മല്ലൻപിള്ള:—എന്നാപ്പിടിച്ചോ! നമ്മുടെ തമ്പിയങ്ങത്തേ കല്പിച്ചു ദളവയാക്കി നീട്ടു കൊടുത്തു.

കാത്തു:— ഈ വെടി പൊട്ടിച്ചതാരെടോ! നേരം വെളുത്താത്തന്നിക്കെത്ര കള്ളം പറയണമെടോ, തന്ത്യയാകണമെങ്കി—

മല്ലൻപിള്ള:—ഞാൻ പണ്ടേ പച്ചപ്പരമാത്ഥിയാണെന്നു നിനക്കറിഞ്ഞുക്രുടേ? ദൈവത്താണു്, കണ്ണുരണ്ടാണു്, മൂക്കരണ്ടാണു്, നാക്കരണ്ടാണു് തമ്പിയങ്ങുന്നു ദളവായായേ.

കാത്തു:—ഇതാരു പറഞ്ഞെതടോ. തനിക്കു തമ്പിയങ്ങത്തു കമ്പിയയച്ചോ.

മല്ലൻപിള്ള:—കമ്പീം കിമ്പീം ഒന്നുമല്ല. അങ്ങനത്ത വത്തമാനമൊന്നക്ക ഞാനു വിശ്വസിക്കും. പുരങ്ങേപ്പുറത്തിരിക്കുന്നോവർ തിരുവനന്തപുരത്തുനിന്നു വന്നവരാണു്. ഈ വിവരം തമ്പിയങ്ങത്തേ അമ്മയോടു പറവാനയച്ചുവന്നവരാണു്.

കാത്തു—എന്നാൽ കാര്യമൊത്തതുതന്നെയാണു്. നമ്മുടേം നമ്മുടെ നാട്ടുകാരുടേം പാക്യം. അമ്മമാരാണെങ്കിൽ ഇങ്ങനെ പൊന്നുംകൊടങ്ങളെ പെറണം. തമ്പിയങ്ങത്തേ ചൊണയും ചൊറുചൊറുപ്പും പഠിപ്പും പാടോമൊക്കെയോത്താ—അദ്ദേഹത്തിനു് ഈ പദവി കിട്ടിയതത്ര അൽപുതമൊന്നുമല്ല,

മല്ലൻപിള്ള:—അതു ശരിയാണ്.

കാത്തു:—ഈ നല്ലോത്തമാനം കൊണ്ടു നാളക്ക് കലശലായി നമുക്കാ ചോറുകൊടുക്കണം. താൻ വേഗം തട്ടുമ്പുറത്തു കേറി, വെറ കെടുത്തീട്ടു.

മല്ലൻപിള്ള:—അങ്ങനെതന്നെ.

കാത്തു:—കറിയെന്തോല്ലാമാ വെക്കേണ്ടതെന്നു ഞാൻ വല്യതങ്കച്ചിയോടു ചോദിച്ചറിയട്ടെ.

(രണ്ടാളും പോയി)

രംഗം ൨.

(വേലുത്തമ്പിയുടെ വീട്ടിന്റെ തിണ്ണ)

വലിയതങ്കച്ചി:—(മുറുക്കാൻ ചെല്ലവും മുൻപിൽവെച്ചു പ്രവേശിക്കുന്നു) (ആത്മഗതം) വേലു ഇങ്ങനെ ഒരു ഉയൎന്ന നിലയിൽ വരുമെന്ന് എനിക്കു തോന്നാറുണ്ടായിരുന്നു. കുഞ്ഞായിരിക്കുമ്പോഴേ അവന്റെ ക്രൎമ്മബുദ്ധിയും കൎമ്മകുശലതയും കണ്ടുത്ഭുതപ്പെടാത്തവർ ചുരുക്കമാണ്. അവന്റെ അച്ഛനും ആശാനും ദീൎഘദൎശനം ചെയ്തിട്ടുള്ളതു് ഇപ്പോൾ അനുഭവസിദ്ധമായി. സന്താനങ്ങൾ നന്നാകുന്നതും, ചീത്തയാകുന്നതും മാതാപിതാക്കന്മാരുടെ സംരക്ഷണസമ്പ്രദായമനുസരിച്ചും ഗുരുക്കന്മാരുടെ ശിക്ഷാരീതിയനുസരിച്ചുമിരിക്കുമെന്നാണു പറയുന്നതു്. ഇതിൽ ഏറെക്കുറെ വാസ്തവമുണ്ടായിരിക്കാം. എങ്കിലും എല്ലാം ദൈവേച്ഛപോലെ വരികയുള്ളു. വേലുവിനു ദളവയുടെ പദവി ലഭിച്ചതുകൊണ്ടു സീമാതീതമായ സന്തോഷമെനിക്കില്ലെന്നു പറഞ്ഞാൽ ആരു വിശ്വസിക്കും? അതു സത്യവുമല്ല. എന്നാൽ ഈ ഉൽകൃഷ്ടസ്ഥാനലാഭത്താൽ ഉണ്ടായിരിക്കുന്ന സന്തോഷത്തേക്കാൾ, അതുസംബന്ധമായ ഉത്തരവാദിത്വത്തെ വഹിച്ചുകൊണ്ടു ശോഭിക്കുന്നതിന് അവനു ശക്തിയുണ്ടാകുമോ എന്നുള്ള ഉൽക്കണ്ഠയാണെനിക്കുള്ളതു്. സാമൎത്ഥ്യമുണ്ടെങ്കിലും അവന്റെ സാഹസവും, കാൎയ്യശേഷിയുണ്ടെങ്കിലും അവന്റെ കഠിനതയും, കരളുറപ്പുണ്ടെങ്കിലും അവന്റെ കണിശവും, മുൻനോട്ടമുണ്ടെങ്കിലും അവന്റെ മുൻകോപവും എന്റെ ഉൽക്കണ്ഠയ്ക്കു് ഉദ്ദീപനമുണ്ടാക്കുകയാണു ചെയ്യുന്നതു്. അതുകൊണ്ടു സന്താനാഭ്യുദയത്തിൽ മതിമറന്നു സന്തോഷിക്കാതെ ചിത്തത്തെ സമനിലയിൽ നിറുത്തുകയാണു ഞാനിപ്പോൾ ചെയ്യേണ്ടതു്. സർവ്വ സന്തോഷസ

നാപങ്ങളും ഈശ്വരങ്കൽ സമൎപ്പണം ചെയ്തു സമബുദ്ധിയോടുകൂടിയിരിക്കണമെന്നാണല്ലോ ഗീതാപ്രമാണവും.

(ചെല്ലം തുറന്നുനോക്കീട്ടു്) വിരുന്നുകാരുടെ ലഹളകൊണ്ടു വെററിലയെടുത്തതു മുഴവൻ തീൎന്നുപോയെന്നു തോന്നുന്നു. എടീ! കാത്തു! നീ ഇങ്ങോട്ടുവാ.

കാത്തു (പ്രവേശിച്ചു്) എന്തമ്മാ! എന്നെ വിളിച്ചൂട്ടോ.

തങ്കച്ചി:—ഓ! ഉവ്വ്, അതാ ആ അറവാതുക്കലിരിക്കുന്ന വെററ്ത്തുകലിങ്ങെടുത്തോ.

കാത്തു:—എന്തിനുകൊച്ചമ്മാ. അതിനകത്തുണ്ടായിരുന്ന വെററിലയെല്ലാം വിരുന്നുകാരുടെക്രൂടെ വന്ന വാല്യക്കാൎക്കു എടുത്തുകൊടുത്തല്ലോ.

തങ്കച്ചി:—എങ്ഹാ! അതുമൊക്കെ എത്തിയോ! എന്നാൽ നീആ മല്ലനെ വിളിച്ചു കൊടിപ്പുറമ്പിൽനിന്നു കറെ വെററില എടുത്തുകൊണ്ടുവരുവാൻ പറ. അതുകൊണ്ടുവന്നിട്ടുവേണം ഒന്നു മുറുക്കാൻ.

കാത്തു—ദാ. ഇപ്പം കൊണ്ടരീച്ചേക്കാം.

തങ്കച്ചി—(വിചാരം) വേലു ദളവയായി എന്നുള്ള വൎത്തമാനം അറിഞ്ഞപ്പോഴേയ്ക്കും ഓരോരുത്തർ ഉദ്യോഗത്തിനു ശുപാൎശ ചെയ്യാൻ തെരക്കുകൂട്ടിത്തുടങ്ങിയിരിക്കുന്നു. ഇപ്പോഴത്തെ ചില ഉദ്യോഗസ്ഥന്മാരെ അവരുടെ "അന്തഃപുരസ്ത്രീകളാണു്" മൂക്കിൽ ചരടിട്ടു നടത്തുന്നതു്. പൂച്ചയ്ക്കെന്താണു പൊന്നുരുക്കിന്നിടത്തു കാൎയ്യം. മക്കളുടേയും, ഭൎത്താക്കന്മാരുടേയും ഉദ്യോഗജീവിത സംബന്ധമായ സംഗതികളിൽ അമ്മമാരും ഭാൎയ്യമാരും തലയിട്ടുന്നതെന്തിനു്? അതോ പുതിയ പരിഷ്കാരം! അവൎക്കു സ്ത്രീജനങ്ങൾക്കു ചേരുന്നതായ എന്തെല്ലാം പ്രവൃത്തികളിൽ ഏൎപ്പെടാം.

എന്നാൽ ഈ സമാധാനമൊന്നും മല്ലനോടു പറഞ്ഞാൽ കേൾക്കില്ല. വേലു, ദളവയായി എന്നുള്ള വൎത്തമാനംകേട്ടസമയം മുതൽ മല്ലനു സൎക്കാർപണി കിട്ടാൻ-തിടുക്കായി. എന്തിനെങ്കിലും വിളിച്ചാൽ അവന്റെ നിൽപും, ഭാവവും കണ്ടാൽ "എനിക്കുദ്യോഗം എന്നു വാങ്ങിത്തരും" എന്നു ചോദിക്കുകയല്ലയോഎന്നുതോന്നിപ്പോകം.

ഇതാ അവൻ വെററിലയുമായി എത്തിക്കഴിഞ്ഞു.

മല്ലൻപിള്ള പ്രവേശിച്ചു (വെററില മുൻപിൽവെച്ച് ഒതുങ്ങിനില്ക്കുന്നു.)

തങ്കച്ചി—(വെററിലയെടുത്തുനോക്കി)നീ കൊടിയുടെ മണ്ടയൊക്കെ പിച്ചിയെടുക്കയാണ്. ഇല്ലേ!! വെള്ളംകോരാൻപറഞ്ഞാൽ നേരേ കോരുകയുമില്ല.

മല്ലൻപിള്ള—തങ്കച്ചിയമ്മ സന്തോഷിക്കട്ടെയെന്നു വിചാരിച്ചു് നല്ല തളിർവെററിലയായി ഞാൻ നോക്കിയെടുത്തുകൊണ്ടുവന്നതാണ്.

തങ്കച്ചി—അപ്പോൾ നല്ലവെററില കൊണ്ടുവന്നില്ലെങ്കിൽനിന്റെ പേരിൽ എനിക്കു സന്തോഷമില്ലെന്നാണോ പറയുന്നതു്?

മല്ലൻപിള്ള—എന്നോടു പെരുത്ത സന്തോഷമുണ്ടായിരുന്നെങ്കിൽ തമ്പിയങ്ങത്തോടു പറഞ്ഞു എനിക്ക് ഇതിനെത്രയോ മുൻപു് ഒരു സക്കാർപണി വാങ്ങിത്തരുമായിരുന്നല്ലോ.

തങ്കച്ചി—നിന്റെ കാര്യം ഞാനിപ്പോൾ വിചാരിച്ചതേ ഉള്ളൂ. നീ ഇവിടത്തെ സേവക്കാരനാണെന്നു വേലുവിനറിയാം. അവൻ നിന്നെ നല്ലവണ്ണം അറിയുകയും ചെയ്യും. നിനക്കുതന്നെ അവനെ ചെന്നുകണ്ടു് ഒരു പണി വാങ്ങിക്കൊള്ളരുതോ.

മല്ലൻപിള്ള—ഞാൻഅതു വിചാരിക്കാഞ്ഞിട്ടല്ല. പക്ഷേ അദ്ദേഹത്തിന്റെ കണ്ണു കാണുമ്പോൾ ഞാൻ കയറിട്ട പൂച്ചയെപ്പോലെയാകുന്നു. ഒന്നും അടുത്തുചെന്നു പറയുന്നതിനു ധൈര്യം തോന്നുന്നില്ല.

തങ്കച്ചി—മല്ലാ! നീ എന്തിനു സക്കാർജോലിക്കുപോകുന്നു. ഇവിടെയാണെങ്കിൽ പണി ധാരാളമുണ്ടു്. ഊണും മേച്ചിലവും ഇവിടെനിന്നു കഴിയുന്നുണ്ടു്. പിന്നെ പത്തുപറ നെല്ലു ശമ്പളവുമില്ലേ? സക്കാർജോലിയാണെങ്കിൽ എവിടെയെല്ലാം പോയികിടക്കണം? എത്ര കഷ്ടപ്പെടണം? ആരുടെ താളത്തിനെല്ലാം തുള്ളണം? ആരെയെല്ലാം തൊഴണം? എന്തെല്ലാം വേണം? വേലുതന്നെ ഇതിനു ചാടിപ്പോകേണ്ടായിരുന്നുവെന്നു ഞാൻ ചിലപ്പോൾ വിചാരിക്കാറുണ്ടു്. എത്ര നാളായി ഞാൻ അവനെ ഒന്നു കണ്ടിട്ടു്?

മല്ലൻപിള്ള:—ഇങ്ങിനെയൊന്നും തങ്കച്ചിയമ്മ തടസ്സംപറയരുതു്. തമ്പിയങ്ങത്തേക്കു് ഒരോലകുറിതന്നാൽ നാളെ മല്ലൻപിള്ള

യ്യുക മഞ്ചലുകേറാം. അങ്ങനെ ചെയ്തില്ലെങ്കിൽ ഞാൻ വല്ല വഴിക്കും പോകയാണു്.

തങ്കച്ചി:—അത്ര നിർബ്ബന്ധമാണെങ്കിൽ ഞാൻ വിവരം വേലുവിനെ അറിയിക്കാം. അവന്റെ ഇഷ്ടംപോലെ ചെയ്യട്ടെ. നീതന്നെ അവനോടു കാര്യമൊക്കെ പറഞ്ഞുകൊള്ളണം. നിന്റെഅപേക്ഷ ന്യായമാണെങ്കിൽ സ്വീകരിക്കണമെന്നുമാത്രംകാണിച്ചു് ഒരു കുറുപ്പെടിഞാൻതരാം.

മല്ലൻപിള്ള— ഓഹോ! അതുമതി. ഞാനൊക്കെ പറഞ്ഞുകൊള്ളാം. ഒരോലക്കഷണം മാത്രം ഇവിടുന്നു തന്നയച്ചാൽമതി. കാര്യമെല്ലാം പിന്നെ സുമാർ.

തങ്കച്ചി:—എന്നാൽ നീ ഓലയും നാരായവും എടുത്തുകൊണ്ടുവാ. അപ്പോഴത്തേക്കു ഞാനൊന്നു മുറുക്കട്ടെ. (എന്നുമുറുക്കിക്കൊണ്ടിരിക്കുന്നു).

മല്ലൻപിള്ള—(ഓലയും, പിച്ചാത്തിയും, നാരായവുംകൊണ്ടു പ്രവേശിച്ചു് ഓല വാന്നു് അതും നാരായവും കൂടി അടുത്തുവച്ചുകൊടുക്കുന്നു).

തങ്കച്ചി—(ഒരു കുറിമാനമെഴുതി)

ഇതാ! ഇതു വേലുവിന്റെ കയ്യിൽതന്നെ കൊണ്ടുചെന്നുകൊടുക്കു്. അവൻ വലിയ കണിശക്കാരനാണെന്നു നിനക്കറിയാമല്ലോ. അവന്റെ കീഴിൽ സക്കാർപണിക്കു പോകാതെയിരിക്കുകയാണു നിനക്കു നല്ലതു്. പിന്നെ ഇഷ്ടംപോലെ ചെയ്യോ? ഇനിയും എന്നെ ഈ സംഗതിയിൽ ഉപദ്രവിച്ചേക്കരുതു്. ഞാൻകുളിച്ചുതൊഴുതു നാമം ജപിച്ചുവരുമ്പോഴേക്കു് ഊണുകാലമാക്കണമെന്നു കാത്തുവിനോടു പറയേണ്ടതാണം. (എന്നു രണ്ടു പേരും പോയി.)

---

രംഗം ൩.

കാത്തു:—അടുക്കളയിൽ ഒരു കുട്ടയ്ക്കകത്തു കറിസ്സാമാനവും വച്ചു പിച്ചാത്തിയും എടുത്തു് അടുത്തിരുന്നുകൊണ്ടു പ്രവേശിക്കുന്നു) ദൈവമേ! ഇന്നു വിരുന്നുകാരാരുമില്ലെന്നുതോന്നുന്നു. ഇവരുമൂലം ഇരിക്കപ്പൊറുതിയില്ലാതായി. എന്തെങ്കിലും കാര്യം പറഞ്ഞു വന്നുകൊള്ളുക! കുളിച്ചു മുട്ടാന്നമടിച്ചു്, കടന്നു

കളയുക. വല്യമ്മച്ചിയേ! വരുന്നവരെയൊക്കെ തല്ക്കരിച്ചില്ലെങ്കിൽ ദോഷമാണെന്നു പറകേം ചെയ്യും. ഇന്നു വല്യമ്മച്ചിക്കു മാത്രം മതിയല്ലോ. അതുകൊണ്ടു് അവൾക്കു ഇഷ്ടമുള്ള നല്ല ഒരു കറി വെക്കണം. (കുട്ടയിൽ സാമാനം തിരിച്ചു മറിച്ചിട്ടു) പഴുത്ത മാങ്ങാകൊണ്ടൊരു പച്ചടി, പാവയ്ക്കാകൊണ്ടൊരു കിച്ചടി. വെണ്ടക്കായും, കത്തിരിക്കായും, ഉള്ളിയുംകൂടെ ഒരു തീയൽ—

മല്ലൻപിള്ള (പ്രവേശിച്ചു)

(ഓലാനുകൾ കൊട്ടിക്കൊണ്ടു്)

(തുള്ളൽ)

കണ്ടാലുമെന്നുടെ ബാഹുപരാക്രമം-
കൊണ്ടാശു കിട്ടിയ സമ്മാനമഞ്ജസാ
മിണ്ടാതട്ടുകളെയ്യുകളുള്ളിൽ കിടന്നാടി-
ലുണ്ടാകുമോ ഗുണം നമ്മൾക്കുമേൽക്കുമേൽ.
വണ്ടാറണികുഴലാളായ നിന്നെയും
കൊണ്ടാണു പോകുവാനിച്ഛിപ്പതേഷ ഞാൻ.
പണ്ടാരമാം മുതലാക്രമിച്ചീടുവാൻ
പണ്ടാശ വച്ചുള്ളതിപ്പോൾ ഫലിക്കയാൽ
രണ്ടാളുമൊന്നിച്ചുപോയി വസിക്കുവാ-
നുണ്ടാകുമോ മനസ്സെന്റെ കാർത്ത്യായനി!

(എന്നു തകൃത്തുവച്ചു തുള്ളുന്നു.)

കാർത്ത്യ:—എന്തെടോ! ഈ തുള്ളലും ചാട്ടവും തനിക്കെന്നുമതുതന്നോ വേല. കുറെ കോണകങ്ങളും വാങ്ങി അരേക്കെട്ടി, കുരുത്തോലേം എടുത്തോണ്ടു കോവിലിൽ കളത്തേച്ചെന്നു തുള്ളു! എന്നാൽ കള്ളച്ചക്രമെങ്കിലും കിട്ടും.

മല്ലൻപിള്ള:— (കളകാഞ്ചി)

കരുതരുതു കരുതരുതു കലമ്പമെന്നോമലേ!
കാര്യം മനസ്സിലായില്ലെന്നു തോന്നുന്നു.

കാർത്ത്യ:—മതി, മതി. കാര്യമൊക്കെ മനസ്സിലായല്ലോ. നിങ്ങടെ വർത്തമാനമൊക്കെ ഞാനിവിടിരുന്നോണ്ടു കേട്ടു. തനിക്കുദ്യോഗത്തിനു തങ്കച്ചിയമ്മ തമ്പിയങ്ങത്തേക്കൊരു കുറിമാനം തന്നിട്ടുണ്ടു് അതല്ല്യോ?

മല്ലൻപിള്ള:—എന്താ! അതു ചില്ലറക്കാൎയ്യമാണോ? ഞാനുദ്യോഗസ്ഥനായാൽ കാൎത്ത്യ എന്റെകൂടെ വരികയില്ലേ?

കാൎത്ത്യ:—തനിക്കുദ്യോഗമുണ്ടെങ്കിലും ഇല്ലെങ്കിലും അതിന് ഈ പെണ്ണു തയാറില്ലെന്നു തന്നോടു ഞാൻ മുമ്പേതന്നെ പറഞ്ഞിട്ടില്ല്യോ. താൻ നേരില്ലാത്തവനാണ്. ഇവിടെനിന്നും തന്നെ ചിലതൊക്കെ അമുകന്നേതു ഞാനറിഞ്ഞിട്ടുണ്ട്. താൻ ഉദ്യോഗത്തിനു പോയാലും ഈ കള്ളത്തരം കാട്ടും. കൈക്കൂലീം വാങ്ങും "തൊട്ടീച്ചീലം പട്ടടയോളം" എന്നു കേട്ടിട്ടില്ല്യോ? തമ്പിയങ്ങുന്നറിഞ്ഞാ തന്റെ തല വീശ്ശുകേം ചെയ്യും. ഇനിക്കുതമ്മന്താമില്ലെങ്കിലും വേണ്ടില്ല. എന്തു സുഹം! ഈശ്വരനെ സേവിച്ചുകൊണ്ടു മാളോരേം ചുച്ചൂഷിച്ചിരിക്കരുതേ. കള്ളന്മാരോടുകൂടി പൊറുക്കാൻ ഞാനില്ല!

മല്ലൻപിള്ള - ഞാനുദ്യോഗം കിട്ടി മന്മലും, നേൎയ്യുമുട്ടത്ത് വരുമ്പോഴും, മങ്കയുടെ ഈ മനക്കെടിപ്പൊക്കെ പോയി മടീ വന്നിരിക്കും. വന്നിരിക്കുമേ.

കാൎത്ത്യ—അയ്യെടാ! അതിനു കാലും നീട്ടിയിരുന്നോ! പൊങ്ങേച്ചാ. പൊങ്ങച്ചാ! താൻ പൊന്നുതമ്പുരാനായാലും തന്റെ പട്ടും കച്ചേം നമുക്കു വേണ്ട. വേണ്ട എടോ! പരിഷ്കാരിപ്പെണ്ണുങ്ങടെക്കാ ഉദ്യോഗത്തനേ! കിട്ടിയില്ലേ! എന്നൊക്കെ പ്രമം. മാനമൊള്ള പെണ്ണുങ്ങടെള്ളു ചിലവും കോലവുമാ നോക്കുന്നേ.

മല്ലൻപിള്ള—എന്നാൽ ഞാൻ പോകുന്നു. കാൎത്ത്യ കൊറക്കേണ്ടാ തങ്കച്ചിയമ്മ കുളിച്ചു വരുമ്പോഴേയ്ക്കു ഊണു തയ്യാറാക്കിക്കൊള്ളണം.

കാൎത്ത്യ—എന്റെ ചോലിക്കു തന്റെ കല്പനയും ഉപദേശവുമൊന്നും വേണ്ട. താൻ പൊക്കോള്ളു. ഉദ്യോഗത്തിനോ! ഉടലോടെ സ്വൎഗ്ഗത്തോ! ഉഴന്നു പറക്കാനോ! എന്തിനെങ്കിലും എനിക്കെന്താ. ഞാൻ തേങ്ങയരയ്ക്കാൻ പോണു. (എന്നു രണ്ടു പേരും പോയി)

രംഗം ൪

(തിരുവനന്തപുരത്തു കോട്ടയ്ക്കകത്തെ ദളവായുടെ മണിമന്ദിരത്തിൽ വേലുത്തമ്പി കസാലയിൽ ഇരുന്നുകൊണ്ടു പ്രവേശിക്കുന്നു) (ആത്മഗതം) നമ്പൂതിരിയുടേയും, തരകൻ മുതലായവരുടേയും ശിക്ഷ കുറച്ചു കഠിനമായിപ്പോയി എന്നു് ആളുകളുടെ ഇടയിൽ സം

സാരമുണ്ട്. പൊന്നുതിരുമേനിയെ വഴിതെററിച്ചു നാട്ടിനു നാശം വരുത്തുന്നവരെ എത്രതന്നെ അമർത്തിയാലും മതിയെന്നു എന്റെ മനസ്സിൽ തോന്നുന്നില്ല, അതിന്റെ ശേഷം ഏറക്കുറെ വ്യവസ്ഥാപിതമായ ഒരു ഭരണരീതി നാട്ടിൽ വരുത്തിയതുകൊണ്ടു നാട്ടിൽ സമാധാനത്തിന്റെയും ക്ഷേമത്തിന്റെയും ആവിർഭാവമുണ്ടാവുമെന്നു തോന്നുന്നുണ്ട്. എന്നാൽ നമ്പൂതിരിയുടെ പാർശ്വക്കാർ പക വീട്ടുന്നതിന് ഉററു ശ്രമിക്കുന്നുണ്ട്. സ്വാത്മബോധമില്ലാത്ത കൊച്ചുതിരുമനസ്സിലെ വഴി തെററിക്കുന്നതിനു ദുരുപദേശക്കാർ അടുത്തിട്ടുണ്ട്. ഇതൊന്നും കൂടാതെ യന്ത്രമോ, മന്ത്രമോ, തന്ത്രമോ ഉപയോഗിച്ചു ധർമ്മരാജ്യാധിപനെ തന്റെ അടിമയാക്കുന്നതിനു "ധവളസിംഹം" ആലോചിക്കുന്നുണ്ട്. ഇതൊന്നും ഞാനിരിക്കുമ്പോൾ നടക്കുകയില്ല. ഇതുവരെയുള്ള ദൂഷിച്ച ഭരണക്രമംകൊണ്ടു നാട്ടിലേക്കു ശരിയായ ആദായം കിട്ടുന്നില്ലെന്നു മാത്രമല്ല, ഉദ്യോഗസ്ഥന്മാരുടെയിടയിൽ കൈക്കൂലിയും, വ്യഭിചാരവും, ശുപാർശയും കടന്നുകൂടിയിരിക്കുന്നതിനാൽ, നാട്ടാൎക്കു രക്ഷയും ലഭിക്കുന്നില്ല. അതിനാൽ പ്രഥമമായും പ്രധാനമായും ഇനിയും ചെയ്യേണ്ടതു രണ്ടു സംഗതികളാണ്. ഒന്നാമതു ശരിയായ കണ്ടെഴുത്തു നടത്തി, കാലാകാലത്തു സക്കാരിലേക്കു വരുവാനുള്ള കരം പിരിച്ചെടുക്കുക. ഈ ഏപ്പാടു മിക്കവാറും നടപ്പിലായിരിക്കുന്നു. രണ്ടാമതു കൈക്കൂലിയും, ശുപാർശയും, വ്യഭിചാരവും കൈക്കൊണ്ടിട്ടുള്ള സക്കാർ ജീവനക്കാരെ കഠിനമായി ശിക്ഷിക്കുക. ഇതിനും ഉടനെ വേണ്ട ഏപ്പാടുകൾ ചെയ്യുന്നതാണ്.

ഒരു ശിപായി—(പ്രവേശിച്ച്, തൊഴുത്) തലക്കുളത്തു വീട്ടിൽനിന്ന് ഒരാൾ വന്നു സമയം കാത്തു നിൽക്കുന്നു.

ദളവാ——വേഗം അകത്തുവരാൻപറയു.

ശിപായി—(മല്ലൻപിള്ളയോടുകൂടി പ്രവേശിക്കുന്നു. മല്ലൻപിള്ള തൊഴുതുവണങ്ങി നിൽക്കുന്നു)

ദളവാ—(ശിപായിയോടു) താൻ വെളിക്കുചെന്നു നില്ക്കു. ആവശ്യമുണ്ടെങ്കിൽ വിളിക്കാം.

ശിപായി—ഉത്തരവു (തൊഴുതുപോയി)

ദളവാ—(മല്ലൻപിള്ളയെ നോക്കി) മല്ലൻപിള്ളേ! നിങ്ങൾ എന്താണു വന്നതു? വീട്ടിൽ വിശേഷം വല്ലതുമുണ്ടോ? കാര്യമില്ലാതെ അമ്മ ആരേയും ബുദ്ധിമുട്ടിക്കാറില്ലല്ലോ.

മല്ലൻപിള്ള—അമ്മ ഒരു കുറിമാനം തന്നയച്ചിട്ടുണ്ട്. അതിവിടെ

തരുന്നതിന്നായിട്ടാണു വന്നതു് (എന്നു കുറിമാനം മേശപ്പുറത്തുവെയ്ക്കുന്നു)

ദളവാ—(അതെടുത്തുനോക്കി) അല്ലാ! ഇതു് അമ്മതന്നെ എഴുതിയതാണല്ലോ. അമ്മയുടെ കൈവടിവു് എവിടെക്കണ്ടാലും തിരിച്ചറിയാം. (വായിക്കുന്നു) "ഈ എഴുത്തു കൊണ്ടുവരുന്ന മല്ലനെ നീ നല്ലവണ്ണം അറിയുമല്ലോ. അവനൊരു സർക്കാർ പണി വേണമെന്നൊരപേക്ഷയുണ്ടു്. യോഗ്യതാനുസരണം വല്ല പണിയും കൊടുക്കുന്നതു് എനിക്കു സന്തോഷമായിരിക്കും" എന്നു നിന്റെ പ്രിയപ്പെട്ട അമ്മ (ഒപ്പു്) എഴുത്തു മേശപ്പുറത്തുവച്ചു) മല്ലൻപിള്ള അമ്മയെ അലട്ടി ഈ എഴുത്തു വാങ്ങിയതാണു് ഇല്ലേ? തന്നെ ഞാൻ നല്ലവണ്ണമറിയും തനിക്കു വീട്ടിലെ കൃഷിജോലിയും മററും ചെയ്തുനില്ക്കുന്നതാണു നല്ലതു്. കട്ടാലും, കൈകേറിയാലും സാധുവമ്മയോടു സമാധാനം പറഞ്ഞാൽ മതി. സർക്കാർപണി അങ്ങനെയല്ല. തന്റെ സ്വഭാവത്തിനു യോജിച്ചതുമല്ല. തന്റെ സ്വഭാവമറിഞ്ഞാണു് അമ്മ യോഗ്യതാനുസരണം തനിക്കു ജോലിതരണമെന്നു് എഴുതിയിരിക്കുന്നതു്. താൻ യഥാർത്ഥത്തിൽ സർക്കാർ ജോലിക്കു യോഗ്യനല്ല.

മല്ലൻപിള്ള—അയ്യോ! അങ്ങനെ കല്പിക്കരുതു്. ഇവിടെ നിന്നു കല്പിച്ചുതരുന്ന ജോലി ശരിയായി നിർവഹിച്ചുകൊള്ളാം.

ദളവാ—അത്ര നിർബ്ബന്ധമാണെങ്കിൽ, തന്നെ ഒരു പണിക്കു നിയമിക്കാം. പണിയിൽ കള്ളമോ, കവച്ചയോ കാണുകയാണെങ്കിൽ അന്നു ഞാൻ കഠിനമായി ശിക്ഷിക്കുമെന്നുള്ളതു് ഓർമ്മിച്ചുകൊള്ളണം.

മല്ലൻപിള്ള—അതിനൊന്നും ഇടയാകയില്ല. ഇവിടേക്കു തൃപ്തിയാകുന്നവിധത്തിൽ ഞാൻ സത്യമായും, ന്യായമായും ജോലിചെയ്തുകൊള്ളാം.

ദളവാ—എന്നാൽ തന്നെ 'തലക്കുളത്തു കണ്ടെഴുത്തുപിള്ളയായി നിയമിച്ചിരിക്കുന്നു. പൊയ്ക്കൊള്ളൂ.' ഉത്തരവു പുറകെ അയയ്ക്കുന്നതാണു്.

മല്ലൻപിള്ള—(താണുതൊഴുതുപോയി)

ദളവാ—ഇവന്റെ സ്വഭാവത്തിനു ശരിയായി ഇവൻ ജോലിചെയ്യുമെന്നു് എനിക്കു തോന്നുന്നില്ല. ഏതായാലുംപോയി പ

ണിയിൽ പ്രവേശിക്കട്ടെ. ഇനിയും തിരുമനസ്സിലെ മുഖം കാണിക്കുന്നതിനായി പോകതന്നെ. (എന്നു പോയി)

രംഗം ൫.

വേലുത്തമ്പിയുടെ വീട്ടിൽ, അടുക്കളയിൽ തേങ്ങാ ചിരവി ക്കൊണ്ടു കാത്തു പ്രവേശിക്കുന്നു (ആത്മഗതം) മല്ലൻപിള്ളയ്ക്കു ദ്യോഗം കിട്ടിയപ്പോഴത്തേക്ക് അയാടെ വല്യഭാവം, അമ്പട! കാണേണ്ടതുതന്നെ. അയാടെ ചൊൽപടിക്കു നില്ക്കാത്തതുകൊണ്ടു ഇന്നാളിവിടെ കണ്ടെഴുത്തിനുവന്നിരുന്ന സമയം എന്നെ കണ്ടപ്പം മമ്മലും നേയ്യസുമണിഞ്ഞല്ല്യോ ഞെളിഞ്ഞുനില്ക്കുന്നു. അയ്യോ! ഈ പച്ചക്കാമതേവൻെറ വിശാരം അയാടെകെട്ടിയോളാവാൻ തമ്മസി ക്കാഞ്ഞതുകൊണ്ടു ഇപ്പം ഞെളിഞ്ഞു നടന്നാൽ ഞാൻ നാണിച്ചുഴ ചിക്കുമെന്നാണ് അയ്യോടാ! ഈ ആണുങ്ങടെ വിശാരം പണവും പദവിയുമുണ്ടായാ പെണ്ണുങ്ങപുറകെ എന്നാണ്. കുഞ്ഞാറണമ്മാരു ഇവരെന്നാണോ ഈ കിനാവിന്നൊണരുന്നതു്.

എനിക്കു പൊറുക്കാൻ തിറുതിയൊന്നും ആയിട്ടില്ല. ഫവെ യസ്സുതന്നെ ആയതു്. നല്ലാണത്തവും സത്ത്യവും ഈശപരവിശ്വാ സവും ഉള്ള ഒരുത്തനുണ്ടാകുന്നതുവരെ അടങ്ങിത്തന്നെ പാക്കാം. പരിഷ്കാരിപ്പെണ്ണുങ്ങളെപ്പോലെ പൊറുക്കാൻ വൈകീട്ടു പറപറ പ്പൊന്നുമില്ല.

ഈയാടെ തമ്മനത്താലവും അവരുടെ മട്ടുമൊക്കെ എനിക്കറി യാം. "ചക്കിക്കുചേൻ ചങ്കരൻ"എന്നാണിപ്പം വന്നിരിക്കുന്നതു്. ഈയാടെ ഉദ്യോഗം പരിക്കുന്നതിനേപ്പററിയുള്ള കേൾവിയുമെനി ക്കറിയാം. ആയാക്കു കൈക്കൂലിയും കവച്ചയുമേ ഉള്ളൂ. ഇവിടു ത്തെ വല്ലപ്പിലെ കണ്ടെഴുത്തിത്തന്നെ ചെല തകരാറുകളും മററും കാണിച്ചു മിടുക്കനായിട്ടാണ് പോയിരിക്കുന്നതു്. ഹാ! ഈ നാറി യുടെ കാര്യംപറഞ്ഞാ കുളിച്ചു പുണ്യാഹം തളിക്കണം. ഈയാള ലാഭമുണ്ടാക്കിക്കൊടുത്തിട്ടുവേണോ ഈ തറവാട്ടപുലരാൻ? നന്ദികാ ണിക്കുന്നതു് ഇങ്ങനെയാണത്രേ. ഇതു തമ്പുരാനെ ദ്രോഹിച്ചു ത മ്പിയങ്ങത്തേം ചീത്തയാക്കുവല്ല്യോ? തമ്പിയങ്ങുന്ന് ഇതുവല്ല തുമറിയുന്ന ദെവസം ഏവൻെറ മമ്മലും നേയ്യസും തണ്ടും തലപ്പാ വുമൊക്കെ എവിടെന്നുകാണാം.

തേങ്ങാ ചെരവിക്കഴിഞ്ഞു. ഇനിയും അരച്ചുകൊണ്ടുവന്നു കൂട്ടാനിൽ കടുവറുക്കാൻ വൈകി. (എന്നുപോയി)

രംഗം ൩.

അമ്മ തിണ്ണയ്ക്കിരിക്കുന്നു. ദളവയുടെ ഗൃഹം.- ദളവ മുററത്തു ലാത്തിക്കൊണ്ടു പ്രവേശിക്കുന്നു — മുററത്തു അടുത്തുനില്ക്കുന്ന ഒരുതെങ്ങിന്മേൽ നോക്കുന്നു. ഇതാ! പ്രകൃതിവിലാസം എത്ര മനോഹരമായിരിക്കുന്നു! ഈതെങ്ങ് എത്ര കേമമായി വളൎന്നുവരുന്നു. അതിലുള്ള മടലുകളും കുലകളും, തേങ്ങായുടെ വലിപ്പവും നോക്കുക. ഇത്തരമുള്ള കേരവൃക്ഷങ്ങളെക്കൊണ്ടു നിബിഡമായിരിക്കുന്ന നമ്മുടെ നാട്ടിനെ കൈക്കലാക്കാൻ ശത്രുക്കൾ കണ്ണുവെയ്ക്കുന്നതിൽ അത്ഭുതപ്പെടുവാനില്ല. ഇതു് ഒരു ഒന്നാംതരം തെങ്ങിനു് ഉത്തമദൃഷ്ടാന്തമാണു്. അമ്മേ! ഈ സ്ഥലമൊക്കെ കണ്ടെഴുതിക്കഴിഞ്ഞോ?

അമ്മ:—ഓഹോ! നമ്മുടെ കൂടെ മുൻപിൽ പാൎത്തില്ലേ? അവനാണു് ഇവിടുത്തെ കണ്ടെഴുത്തുപിള്ള. അവൻ നന്ദിയുള്ളവനാണു്. ചോറു കൊടുക്കുന്നുവെങ്കിൽ ഇങ്ങനെയുള്ളവൎക്കു കൊടുക്കണം. (പുത്രന്റെ മുഖത്തെ ക്ഷോഭം കണ്ടു പരിഭ്രമിക്കുന്നു)

ദളവ:—എന്തു് അമ്മേ! മുഴുവനും പറയുകതന്നെ. ഉണ്ടചോറിനു് ഉചിതം കാണിച്ച കഥ മുഴുവനും കേൾക്കട്ടെ. ആരാ മല്ലൻ പിള്ളയോ?

അമ്മ—ആരും ഒന്നും കാണിച്ചില്ല. നീ കേൾക്കത്തക്കവണ്ണം ഇവിടെ ഒന്നും ഉണ്ടായിട്ടില്ല. എന്റെ അപ്പൻ വിശന്നുനില്ക്കാതെ ഉണ്ണാൻവാ. നിനക്കു വിശപ്പു വന്നാൽ അതിന്റെ കൂടെ വാശിയും ഉണ്ടു്. അതു കുഞ്ഞിലെ ഉള്ളതാ.

ദളവ—അമ്മേ! ഈ ഉരുട്ടൊന്നും വേണ്ട; പരമാൎത്ഥം മുഴുവനും കേൾക്കട്ടെ.

അമ്മ—നിന്റെ ചട്ടവട്ടപ്രകാരമെല്ലാം ഇവിടെ നടന്നിട്ടുണ്ടു്.

ദളവ—ശരി; എന്നാൽ ഈ പരിഭ്രമവും മറവുമെന്തിനു്? ഈ നില്ക്കുന്ന തെങ്ങു് ഏതു തരമായി കണ്ടെഴുതി? അമ്മ (പരുങ്ങലോടു്) എന്തോ മൂന്നാംതരമോ? ഒന്നാംതരമോ? രണ്ടാംതരമോ ആയിരിക്കാം?

ദളവ—അങ്ങനെ പറഞ്ഞാൽ പോരാ. ഏതു തരത്തിൽ എന്നു തെളിച്ചു പറയണം. എനിക്കു് അറിഞ്ഞേ തീരൂ.

അമ്മ—എന്റെ മകനേ! ആരുടേയും വയററിൽ അടിക്കരുതു്. കട്ടുംകെരാറൊന്നും ഗതിയില്ലാത്തവരോടല്ല വേണ്ടതു്.

വ— ആരവിടെ— മല്ലനെ—

അമ്മ— അവനായതുകൊണ്ട് മൂന്നാംതരമായിട്ടാണ് എഴുതി യത്. അവൻെറ ഇഷ്ടംപോലെ ചെയ്യട്ടെ എന്നു വച്ചു ഞാനതിനു വിപരീതം പറഞ്ഞില്ല. വേണമെങ്കിൽ എന്നെ ശിക്ഷി ക്കു.

ദളവ—അമ്മയെ ശിക്ഷിക്കയോ? ശമ്പളംവാങ്ങുന്നതവനും അപ വാദം കേൾക്കാൻ ഞാനും'പൊന്നുതമ്പുരാൻെറ ദളവായായി ട്ടു ഞാൻ ഇരിക്കുംകാലം ഈതകരാറൊന്നും ഫലിക്കയില്ല.

അമ്മ— (കരഞ്ഞുകൊണ്ടു) എൻെറ കുഞ്ഞേ! അവനെ ഒന്നും ചെ യ്യരുതേ?

ദളവ—അമ്മ അകത്തുപോയിരുന്നുകൊള്ളൂ. ഞാൻ വേണ്ടതു ചെ യ്തുകൊള്ളാം.

(അമ്മപോയി.)

ആരവിടെ? (ശിപായി പ്രവേശിച്ചു്) ഇന്ന് ഊണുകഴിഞ്ഞു ഞാൻ പത്മനാഭപുരത്തേക്കു തിരിക്കയാണ്. അവിടെ കച്ചേരി യിൽ മല്ലൻ ഹാജരായിക്കൊള്ളുന്നതിനു ചട്ടംകെട്ടണം.

ശിപായി—ഉത്തരവ്.

ദളവ—എന്നാൽ ഞാൻ ഊണുകഴിഞ്ഞു പുറപ്പെടാൻ തയ്യാറാകട്ടെ (എന്നു പോയി)

രംഗം ൬

ദളവയുടെ വീട്; തങ്കച്ചി തളത്തിൽ മുറുക്കിക്കൊണ്ടു പ്രവേ ശിക്കുന്നു.

തങ്കച്ചി—ഇന്നലെ പത്മനാഭപുരത്തു കച്ചേരിയിൽ മല്ലൻപിള്ള ഹാജരാകുന്നതിന് ഏർപ്പാടു ചെയ്തിരുന്നു. വല്യ അവനെ എന്തു ചെയ്യുമോ? മല്ലൻ ഇവിടെ വന്നു കണ്ടെഴുത്തിൽ തക രാറു കാണിച്ചപ്പോൾ അങ്ങിനെ ചെയ്യരുതെന്നു പറയണമെ ന്നു ഞാൻ വിചാരിച്ചു. പക്ഷേ, മനുഷ്യസാധാരണമായ ചാ പല്യത്തിനു വഴിപ്പെട്ടു ഞാൻ അന്നു മിണ്ടാതെ അവൻ ചെ യ്തതിനെ സമ്മതിച്ചു. അതബദ്ധമായി എന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ. കാത്തു! വെളിയിലാരാണ് വന്നിരിക്കുന്നതെ ന്നു നോക്കൂ.

കാത്തു—(പ്രവേശിച്ചു) പുതുതായി ഈ പുരയിടത്തിൽ കണ്ടെഴുത്തു നടത്തുന്നതിനു ആൾ വന്നിരിക്കയാണ്.

തങ്കച്ചി—മല്ലൻതന്നെയോ? അതോ വേറെ കണ്ടെഴുത്തു
യോ?

കാത്തു—ഇതൊരു പുതിയ ആളാണ്. മല്ലൻപിള്ള വന്നി

തങ്കച്ചി—ആട്ടെ; അയാളും ഈ വാതുക്കൽ തിണ്ണയിലു
പറ.

കാത്തു—(പോയി) പുതിയ കണ്ടെഴുത്തുപിള്ളയേയും കൊണ്
വേശിച്ച്) ഇതാ അങ്ങേരു വന്നു വാതുക്കെ നിക്കുന്നു.

തങ്കച്ചി—നിങ്ങളെ ഇവിടെ പുതുതായി കണ്ടെഴുത്തിനു നിയ
രിക്കയാണോ?

കണ്ടെഴുത്തുപിള്ള—അതെ.

തങ്കച്ചി— മല്ലൻപിള്ളയെ സ്ഥലംമററിയോ?

കണ്ടെഴുത്തുപിള്ള —ഇന്നലെ കേസെടുത്തുവിസ്തരിച്ചു. മല്ല
ള്ളയുടെ പെരുവിരൽ രണ്ടും വെട്ടിക്കളവാൻ ദളവഅ
പിച്ചു ജോലിയിൽ നിന്നുപിരിച്ചുവിടുകയും ചെയ്തു.

തങ്കച്ചി— ശിവ! ശിവ! ഇവൻെറ ശിക്ഷയുടെ കാഠിന്യം
ക്കാൻകൂടിപാടില്ല. ഇങ്ങനെയുള്ള ശിക്ഷകൾ കെ
ന്നാളിൻെറ അനുഭവംഎന്താണെന്ന് ആക്കു തീ
ട്ടത്താം.

കാത്തു—അയ്യോ! വല്യകഷ്ടമായിപ്പോയി. എങ്കിലും തമ്പി
ത്തേക്ക പൊന്നുതമ്പുരാനോടുള്ള പക്തിയും, ഞായപുത
എത്ര പെരുത്തുണ്ടെന്നോത്തു നോക്കിയാട്ടെ.

തങ്കച്ചി—(കണ്ടെഴുത്തുപിള്ളയോട്) ആകട്ടെ, താൻ പോ
ൻെറ ജോലി ചെയ്യു. (കണ്ടെഴുത്തുപിള്ള പോയി)

തങ്കച്ചി—കാത്തു! എനിക്കീ വത്തമാനം കേട്ടിട്ടു മനസ്സു വല്ല
യിരിക്കുന്നു ഇതെന്നെയും ശിക്ഷിച്ചതുപോലെ അ
ഞാനൊന്നു ചെന്നു കിടക്കട്ടെ. (പോയി)

കാത്തു:—കൈക്കൂലിക്കാരും, ശുപാർശക്കാരും കള്ളന്മാരും,
മികളും എല്ലാവരും സൂക്ഷിച്ചിരുന്നോളിൻ. പത്മനാഭ
യുടെയും പാവങ്ങടേയും പണം മോട്ടിക്കയും കള്ളം
ക്കയുംചെയ്താലുള്ള അനുപവമാണിത് മല്ലൻപിള്ള
ത്തെ മന്മലും, നേഗ്ഗസ്സുമൊക്കെ എവിടെപ്പോയി? പാ
നെ ഇപ്പം കണ്ടിരുന്നേങ്കിൽ പെരുവിരൽ മുറിച്ചെ
ഒരു പച്ചമരുന്നു വെച്ചുകെട്ടിപണ്ടത്തേപ്പോലെ കൊ
ശുശ്രൂഷിം കൊടുക്കാരുന്നു. (എന്നുപോയി.)